ൎവ്വലോകത്തിന്നും, സുഖാവഹനായ വിശ്വാത്മാവും, സ
ൎവ്വാന്തൎയ്യാമിയുമായ ഞാൻ അതൃപ്തിയായി കാലചക്ര
ത്തെ നയിച്ചുവരുന്നു. സൎവ്വലോകത്തിലും എന്നെ ഭ
ക്തന്മാർ പൂജിക്കുന്നുണ്ടു്. എന്റെ ഉദരത്തിൽ പ്രവേ
ശിച്ചു നീ അല്പം ക്ലേശിച്ചിരിക്കാം. അതു നിനക്കു സു
ഖവും ശ്രേയസ്സുമായിട്ടേ വരികയുള്ളു. ലോകത്തിൽ കാ
ണുന്ന സൎവ്വചരാചരങ്ങളിലും എന്റെ ആത്മാവാണു
പ്രവൎത്തിച്ചുകൊണ്ടിരിക്കുന്നതെന്നു നീ അറിയണം. സ
ൎവ്വലോകപിതാമഹനായ ബ്രഹ്മാവു് എന്റെ ദേഹാൎദ്ധ
മാണു്. ചതുൎയ്യുഗങ്ങൾ ആയിരം പ്രാവശ്യം പരിവ
ൎത്തനംചെയ്യുന്നതുവരെക്കും ബ്രഹ്മാവു ഭൂതങ്ങളെ മോഹി
പ്പിച്ചുകൊണ്ടു് ഉറങ്ങിക്കിടക്കും. അക്കാലമത്രയും ഞാൻ
ഇവിടെ ഇങ്ങിനെയാണു വാഴുക. ബ്രഹ്മാവു് ഉണരു
ന്നതുവരെ ഞാൻ ഈ ശിശുരൂപത്തിൽത്തന്നെ കിട
ക്കും. ബ്രഹ്മാവായി വന്നു നിനക്കു വരം തന്നതു ഞാനാ
ണു്. സ്ഥാവരജംഗമങ്ങളെല്ലാം നശിച്ചു് എങ്ങും ഒരേ
കടലായിത്തീരുകയാൽ നീ കാതരനായതു കണ്ടു ഞാൻ
നിനക്കു ജഗത്തിനെ കാണിച്ചുതന്നു. എന്റെ ശരീര
ത്തിന്നുള്ളിൽ കടന്നു ലോകം മുഴുവൻ കണ്ടു നീ വിസ്മി
തനായി നിന്നതല്ലാതെ, തത്വം ഗ്രഹിച്ചില്ല. അതു
കൊണ്ടു നിന്നെ ഉടൻ വെളിയിൽ വിട്ടു, സുരന്മാൎക്കുപോ
ലും അറിയുവാൻ വയ്യാത്ത ആത്മതത്വം നിനക്കു പറ
ഞ്ഞുതന്നു. ബ്രഹ്മാവു് ഉണരുന്നതുവരെ നീ ഇവിടെ
വിശ്വാസപൂൎവ്വം സസുഖം സഞ്ചരിച്ചുകൊള്ളുക. പിതാ
മഹൻ ഉണൎന്നാൽ എന്നിൽനിന്നു ദേഹസൃഷ്ടിക്കായി

ആരംഭിക്കും. പഞ്ചഭൂതങ്ങളും സൎവ്വചരാചരങ്ങളും അ
പ്പോൾ വീണ്ടുമുണ്ടാകും.”

ആ പരമാത്ഭുതനായ ദേവൻ മാൎക്കണ്ഡേയനോ
ട് ഇത്രയും വിസ്തരിച്ചു പറഞ്ഞിട്ട് അവിടെ മറഞ്ഞു
പോയി.

## ൯. ആംഗിരസം.

പണ്ടു മഹാഭാഗനായ അംഗിരസ്സ് ആശ്രമസ്ഥ
നായി അത്യുഗ്രതപസ്സിൽ ഏൎപ്പെടുകയുണ്ടായി. ആ
തപസ്സാൽ അദ്ദേഹം ഹവ്യവാഹനനെ കവിഞ്ഞുകൊ
ണ്ടു് ഉജ്ജ്വലിച്ചു സൂൎയ്യനെപ്പോലെ ജഗത്തു മുഴുവൻ പ്ര
കാശിപ്പിച്ചു. അംഗിരസ്സിന്റെ തേജസ്സാൽ ജലത്തിൽ
പ്രവേശിച്ചു തപസ്സുചെയ്തുകൊണ്ടിരിക്കുന്ന ചൂടു പൊറു
ക്കുവാൻ കഴിയാതെ ഏറ്റവും തളൎന്നു് ഒന്നും തിരിച്ചറി
യാത്ത നിലയിലായി. ലോകങ്ങൾക്കായി മറ്റൊര
ഗ്നിയെ ബ്രഹ്മാവു സൃഷ്ടിച്ചിരിക്കുന്നുവെന്നും തപസ്സിൽ
തപിച്ചുകൊണ്ടിരിക്കുന്ന തനിക്കു് അഗ്നിത്വം നഷ്ടമാ
യിപ്പോയി എന്നും തേജസ്വിയായ അഗ്നി വിഷാദിക്കു
യും താൻ വീണ്ടും അഗ്നിയാവേണ്ടതു് എങ്ങിനെയെന്നു
ചിന്തിക്കയും ചെയ്തുകൊണ്ടു സഞ്ചരിക്കുമ്പോൾ അഗ്നി
യെപ്പോലെ ലോകങ്ങളെ തപിപ്പിക്കുന്ന ആ മഹാമുനി
യെ കണ്ടെത്തി. പെട്ടന്നുണ്ടായ അഗ്നി തെല്ലൊന്നു മ
റിറിന്നു.

അംഗിരസ്സ്—അല്ലയോ ലോകപാവന, ഉടൻ ഭവാൻ ത

ന്നെ വീണ്ടും അഗ്നിയായിക്കൊള്ളുക. ത്രൈലോക്യത്തിലെ സർവ്വഭൂതങ്ങളും ഭവാനെ അറിയും. തിമിരനാശനനായ ഭവാനാണു പ്രഥമമായി ബ്രഹ്മാവു സൃഷ്ടിച്ച അഗ്നി. ഭവാൻ സ്വസ്ഥാനത്തിൽ അവിളംബം പ്രവേശിച്ചാലും!

അഗ്നി—ഞാൻ ലോകത്തിൽ കീർത്തിഹീനനായിപ്പോയി. ഭവാൻ ഹുതാശനനായിത്തീൎന്നു. ഇപ്പോൾ ജനങ്ങൾ ഭവാനെയാണു പാവകനായി അറിയുന്നതു്, എന്നെയല്ല. അല്ലയോ പ്രജാപതിപുത്രാ, ഞാൻ എന്റെ അഗ്നിത്വത്തെ ഭവാനിൽച്ചേൎക്കാം. ഭവാൻ തന്നെ പ്രഥമമായുണ്ടായ അഗ്നിയാവണം. ഞാൻ ദ്വിതീയനായി നിന്നുകൊള്ളാം.

അംഗിരസ്സ്—പ്രജകൾക്ക സ്വൎഗ്ഗഹിതമായ ഹവിസ്സിനെ വഹിച്ചുകൊണ്ടു ഭവാൻ തമോനാശകനായ അഗ്നിയായിത്തന്നെ വൎത്തിച്ചു പുണ്യം ചെയ്താലും. എന്റെ തേജസ്സു കൈയേററു് അങ്ങിടന്ന പുത്രഭാവത്തിൽ ഭവാൻ അഗ്നിയായിരുന്നു ജ്വലിക്കയും ഞാൻ ഭവാന്റെ പ്രഥമപുത്രനെന്ന നിലയിൽ അഗ്നിത്വത്തെ വഹിക്കയും ചെയ്യാം.

അങ്ങിനെയാവട്ടെ എന്നു ജാതവേദസ്സു സമ്മതിച്ചു. അന്നു മുതൽ അഗ്നി അംഗിരസ്സിന്റെ പുത്രനായി ബൃഹസ്പതിയെന്ന സംജ്ഞയെ ധരിച്ചു. അംഗിരസ്സിൽനിന്നു് അഗ്നിക്കു രൂപമുണ്ടാകയാലും അഗ്നിയിൽനിന്നു് അംഗിരസ്സിന്നു തേജസ്സുണ്ടാകയാലും അഗ്നി അംഗിരസ്സിന്റെയും അംഗിരസ്സ് അഗ്നിയുടേയും പ്രഥമപുത്രത്വത്തെ കൈ

കൊണ്ടത്രേ ദേവന്മാർ ശരിവെച്ചു. അംഗിരസ്സു പറഞ്ഞ
തു കേട്ട ബൃഹസ്പതിയെ തങ്ങളുടെ ഗുരുവായി വരിച്ചു.

ബ്രഹ്മാവിന്റെ തൃതീയപുത്രനായ അംഗിരസ്സു സ്വ
ഭയെ പരിഗ്രഹിച്ചു. സൂത്രാത്മാവാണ് അംഗിരസ്സ്.
സ്വഭയാവട്ടെ സംവത്സരാത്മകമായ കാലത്തിന്റെ അ
ധിദേവതയാണ്. സ്വഭയിൽനിന്നു മഹത്തായ യശസ്സും
മഹത്തായ ശരീരതേജസ്സും മഹത്തായ വേദാദ്ധ്യയനവും
മഹത്തായ സങ്കല്പാദിരൂപവും മഹത്തായ വിചാരവും
മഹത്തായ പ്രതിഭയും ചേൎന്നു ബൃഹസ്പതി ജനിച്ചു. വി
രാഡാത്മാവാണു ബൃഹസ്പതി. രൂപംകൊണ്ട് അതിര
റ്റവരാണ് അംഗിരസ്സിന്റെ അപത്യങ്ങളെല്ലാം. ഭാനു
മതീദേവിയാണ് അംഗിരസ്സിന്റെ പ്രഥമപുത്രി. ഭാ
നുമതി എന്നാൽ സൂൎയ്യനോടുകൂടിയവൾ എന്നൎത്ഥം.
ദിവസത്തിന്റെ അധിദേവതയാണ് ആ പുത്രി. ദ്വി
തീയപുത്രി രാത്രിയുടെ അധിദേവതയായ രാഗയാ
ണ്. സുഷുപ്തിയിൽ ചേൎന്നു തളൎച്ച തീരുന്നതിനാൽ
അവളിൽ സൎവ്വജീവികൾക്കും രാഗ (പ്രേമ)മുണ്ടാകുന്ന
തുകൊണ്ടും രാത്രിയുടെ ആരംഭത്തിലും അവസാനത്തി
ലുമുള്ള ഇരുസന്ധ്യകളിലും രാഗം (ചോപ്പ്) ചേരുന്ന
തുകൊണ്ടുമാണ് അവൾക്കു രാഗയെന്നു പേരുണ്ടായതു്.
തൃതീയപുത്രി സിനീവാലിയാണ്. കപൎദ്ദീസുതയെന്നും
അവൾക്കു പേരുണ്ട്. ഈ പേരുണ്ടായതു് അവൾ രു
ദ്രനെപ്പോലെ ചന്ദ്രകല ധരിക്കുകകൊണ്ടാണ്. ആ
ചന്ദ്രകല മിക്കവാറും ദൃശ്യവും ഏതാണ്ട് അദൃശ്യവും
ആയ രീതിയിൽ അത്ര സൂക്ഷ്മമാകയാൽ സിനീവാലി

ഏററവും തന്നവാണെന്നു പറയുന്നു. അമാവാസിക്കു
മുമ്പുള്ള ചതുർദ്ദശിയുടെ അധിദേവതയാണിവൾ. നാ
ലാമത്തെ മകൾ അർച്ചിഷ്മതിയും അഞ്ചാമത്തവൾ
ഹവിഷ്മതിയും ആറാമത്തവൾ മഹിഷ്മതിയുമാണ്. രാ
ത്രിയിൽക്കൂടിയും ജനങ്ങൾക്കു ചുററുമുള്ളവയെ കാണാ
വുന്നവിധം ചന്ദ്രപ്രകാശത്തോടുകൂടിയ പൌർണ്ണമാസി
ചതുർത്ഥിയുടെ അധിദേവതയാണ് അർച്ചിഷ്മതി. ഹവി
ഷ്മതി ഹവിസ്സുകളെക്കൊണ്ടു ദേവതകളെ യജിക്കുന്ന
പൌർണ്ണമാസിപ്രഥമയുടേയും, മഹിഷ്മതി വ്രതാഢ്യമായ
പൌർണ്ണമാസീപഞ്ചമിയുടേയും അധിദേവതകളാണ്.
അംഗിരസ്സിൻെറ സപ്തമപുത്രിയായ മഹാമിത്രയാണ്
സോമയാഗാദികളിൽ ദീപ്തിമതിയായി വിഖ്യാതയായ
അമാവാസിയുടെ അധിദേവത. അമാവാസിക്കുശേഷ
മുള്ള പ്രഥമയുടെ അധിദേവതയായ കുഹുവാണ് അം
ഗിരസ്സിൻെറ എട്ടാമത്തെ മകൾ. ഏകകലയോടുകൂടി
യ അല്പാംശവതിയാണവൾ.

ചന്ദ്രനാൽ ആക്രമിക്കപ്പെടുകയാൽ ചാന്ദ്രമസി
എന്നു പേരോടുകൂടിയ യശസ്വിനിയായ താരയാണു
ബൃഹസ്പതിയുടെ ഭാര്യ. താര ആറു പുണ്യാഗ്നികളേയും
സ്വാഹയെന്ന ഒരു പുത്രിയേയും പ്രസവിച്ചു. ഇവരിൽ
പ്രഥമപുത്രനായ ശംയുവിന്നാണ് ആഹുതികളിൽ ആ
ദ്യം ഹവിസ്സു നൽകേണ്ടതു്. അമാവാസി, പൌർണ്ണമാ
സി, പശുമേധം, അശ്വമേധം എന്നിവയിലെല്ലാം
പ്രാഥമ്യം ശംയുവിന്നാണ്. അനേകപ്രഭകൾ ചേർന്ന
ദീപ്തജ്വാലകളോടുകൂടിയ മഹാവ്രതനും വിശ്വവാനുമാ

യ ഭരാഗ്നിയാണു ശംയു. ധൎമ്മപുത്രിയും സുന്ദരീരത്നവു
മായ സത്യയാണു ശംയുവിന്റെ ഭാൎയ്യ. അധ്വരത്തിൽ
പ്രഥമമായ ആജ്യഭാഗത്തിന്നു് അധികാരിയായ ഭര
ദ്വാജനും എല്ലാ പൌൎണ്ണമാസിയിലും സ്രുവത്തിലെടുക്ക
ക്കുന്ന പ്രഥമമമായ ഹവിസ്സിന്റെ ദേവതയായ ഭരത
നും ശംയുവിന്റെ പുത്രന്മാരാണു്. ഭരതന്റെ പുത്ര
നു ഭരതനെന്നുതന്നെയാണു പേർ. മഹാഫലദാതൃത്വം
കൊണ്ടു മഹാനാണു് ഈ അഗ്നി. ശംയുവിന്റെ പത്നി
വീരാഗ്നിയുടെ മാതാവായ വീരയാണു്. വീരാഗ്നിക്കു്
ആജ്യംകൊണ്ടുള്ള ഇജ്യ സോമമെന്നപോലെയാണു്.
അഗ്നിക്കു കഴിഞ്ഞതിൽപ്പിന്നെ സോമനോടൊന്നിച്ചു
വീരന്നു് ഹവിസ്സു കൊടുക്കുന്നു. രഥപ്രഭു 'രഥാധ്വാനൻ'
കുംഭരേതസ്സു് എന്നീ പേരുകൾ കൂടിയും വീരന്നുണ്ടു്. വീ
രൻ തന്റെ ഭാൎയ്യയായ സരയുവിൽ സിദ്ധിയെ ജനി
പ്പിച്ചു. ഈ സിദ്ധി സ്വന്തം പ്രഭയാൽ സൂൎയ്യനെ ആവ
രണംചെയ്തിരിക്കുന്നു. ബൃഹസ്പതിയുടെ രണ്ടാമത്തെ പു
ത്രനാണു ശ്രീകൊണ്ടും യശസ്സുകൊണ്ടും വൎച്ചസ്സുകൊ
ണ്ടും നിത്യം വിളങ്ങുന്ന നിശ്ച്യവനൻ. ഈ അഗ്നി പൃ
ഥിവിയുടെ സാഹചൎയ്യംകൊണ്ടു വാക്കിന്റെ അധിദേ
വതയായി. വിശുദ്ധനും തേജസ്വിയും പാപഹീനനും
നിഷ്കന്മഷനുമായ സത്യനാണു നിശ്ച്യവനന്റെ പുത്രൻ.
സത്യൻ വാചകബന്ധകൎത്താവാണു്. സത്യന്നു നിഷ്കൃതി
യെന്നുകൂടിയും പേരുണ്ടു്. കരയുന്ന ജീവികളെ ആശ്വാ
സിപ്പിക്കയും ഗൃഹാരാമങ്ങളെ ശോഭിപ്പിക്കയും വിഷ്കൃ
തി ചെയ്യുന്നു. സത്യപുത്രനായ സ്വനൻ ജനങ്ങളെ വേദ

നാത്ഥന്മാരാക്കി കരയിക്കുന്ന പീഡാകത്താവാണു്. ചരാചരാത്മകമായ വിശ്വത്തിന്റെ ബുദ്ധിയിന്മേൽ കയറിനില്ക്കുന്ന വിശ്വജിത്തു് എന്ന അഗ്നിയാണു ബൃഹസ്പതിയുടെ തൃതീയപുത്രൻ. നാലാമത്തെ മകൻ ദേഹികൾ ഭുജിച്ചിട്ടുള്ളതെല്ലാം പചിക്കുന്ന വിശ്വഭുക്കാണു്. ബ്രഹ്മചാരിയും നിയതാത്മാവും വിപുലവ്രതനുമാണു് ഈ അഗ്നി. ഈ വിശ്വഭുക്കിനെയാണു ബ്രാഹ്മണർ സ്മാത്തകമ്മങ്ങളിൽ പൂജിക്കുന്നതു്. വിശ്വഭുക്കിന്റെ പ്രിയതമയാണു പവിത്രയായ ഗോമതീനദി. അതിൽ ധാമ്മികന്മാർ ഗാർഹികകമ്മങ്ങളെല്ലാം ചെയ്യുന്നു. വെള്ളം കുടിച്ചൊതുക്കുന്ന പരമമോതനനും ഊദ്ധ്വഗതിയുമായ ബഡവാഗ്നി ബൃഹസ്പതിയുടെ പഞ്ചമപുത്രനായ ഊദ്ധ്വഭാക്കാണു്. ഈ അഗ്നിയാണു പ്രാണവായുവിന്നു് അധിഷ്ഠാതാ. ഗൃഹത്തിൽ സ്ത്രീയോടുകൂടിയ കമ്മങ്ങളിൽ പടക്കപ്പുറത്തുവെച്ചു് ആജ്യാദിഹവ്യങ്ങളെ ഹവനംചെയ്യുന്നതു് ഇഷ്ടത്തോടെ സ്വീകരിക്കുന്ന സ്വിഷ്ടകൃത്താണു ബൃഹസ്പതിയുടെ ആറാമത്തെ മകൻ. സവ്വഭൂതങ്ങളും നിഷ്ക്രിയമായിരിക്കവേ ബൃഹസ്പതി ക്രോധരൂപിയായിത്തീന്നപ്പോൾ ആ അഗ്നിയുടെ തേജസ്സിൽ നിന്നു സംജാതയായ പുത്രിയാണു സ്വാഹ. സവ്വഭൂതങ്ങളിലും സ്ഥിതിചെയ്യുന്ന അതിദാരുണയായ ക്രൂരയാണവൾ. അവളുടെ പുത്രനു നിസ്തുല്യരൂപകാന്തിയാൽ ദേവന്മാർ കാമനെന്നു പേരിട്ടു. സ്വഗ്ഗത്തിലീകാമാഗ്നിക്കു തുല്യമായി രൂപഗുണം മററാക്കുമില്ലെന്നായി. ദ്വിതിയപുത്രൻ അമോഘനാണു്. താൻ തന്നെ ജയിക്കുമെ

നുള്ള ഉത്സാഹത്തോടുകൂടി മാല്യാലംകൃതനായി രഥ
ത്തിൽ സ്ഥിതിചെയ്തുകൊണ്ടു യുദ്ധത്തിൽ ശത്രുക്കളെ
ക്കൊല്ലുന്ന ധനുർദ്ധരനാണ് അമോഘൻ. ക്രോധം, ആ
ഭിചാരം മുതലായവയുടെ അധിദേവതയും അമോഘൻ
തന്നെ. സ്വാഹയുടെ തൃതീയപുത്രനു ഉക്ഥൻ എ
ന്നാണു പേർ. മോക്ഷപദത്തിലേക്കു നയിക്കുകകൊണ്ടാ
ണ് ഈ പേർ ഈ അഗ്നിക്കുണ്ടായതു്. പരമാത്മാവിൽനി
ന്നു പ്രാണനേയും പ്രാണനിൽനിന്നു ശരീരത്തേയും ശ
രീരത്തിൽനിന്നു കർമ്മത്തേയും ഈ അഗ്നി ഉയർത്തുന്നു.
മഹാവാക്യമായ തുഷ്ടബ്രഹ്മകലയെ ആവിർഭവിപ്പിച്ച
തും അഗ്നികളെ ഉപാസിക്കുന്നവർക്കു സമാശ്വാസം ന
ല്കുന്നതും ഉക്ഥനാണ്.

കാശ്യപൻ, വസിഷ്ഠൻ, പ്രാണപുത്രനായ പ്രാ
ണൻ, ച്യവനൻ, സുവർച്ചകൻ എന്നി അഞ്ചഗ്നികൾ
ധർമ്മിഷ്ഠനും യശസ്സുകൊണ്ടു ബ്രഹ്മതുല്യനുമായ പുത്രനു
ണ്ടാകുവാൻവേണ്ടി ബഹുവർഷം തീവ്രതപസ്സുചെയ്കയു
ണ്ടായി. ഭൂമി സ്വർഗ്ഗം പഞ്ചഭൂതങ്ങൾ സൂര്യചന്ദ്രന്മാർ
ദിക്കുകൾ മുതലായ വിവിധരൂപങ്ങളോടുകൂടിയ ബ്രഹ്മ
ത്തെ സർവ്വാത്മനാ ധ്യാനിച്ചുകൊണ്ടാണ് അവർ തപി
ച്ചതു്. ആ തപസ്സാൽ ജഗൽസൃഷ്ടികർത്താവും അഗ്നി
പോലെ തേജോമയനുമായ ഒരു പഞ്ചവർണ്ണൻ സംജാ
തനായി. എരിതീപോലെ ശിരസ്സും സൂര്യസന്നിഭ
ങ്ങളായ ബാഹുക്കളും സ്വർണ്ണകാന്തി കലർന്ന ത്വ
ക്കും അഞ്ജനംതന്നെയുള്ള നേത്രങ്ങളും കറുത്ത കാലുക
ളും ചേർന്നു അഞ്ചു പേരുടെ തപസ്സാലുണ്ടായ ആ പ

ഞെവംശകരനായ പഞ്ചവൎണ്ണദേവന്ന പാഞ്ചജന്യനെ
ന്നും തപസ്സെന്നും പേരുണ്ടായി. പിതൃക്കൾക്ക പ്രജക
ളെ സൃഷ്ടിക്കുവാൻ ആവിൎഭവിച്ച ആ മഹാതപസ്വി പ
തിനായിരം വൎഷം തപസ്സുചെയ്തു ഘോരപാവകനെ ജ
നിപ്പിച്ചു. മൂൎദ്ധാവിൽനിന്നും ശിരസ്സിൽനിന്നും ആയു
സ്സിനെ വേഗത്തിൽ ഹരിക്കുന്ന അഹോരാത്രദേവതക
ളായ ബൃഹത്തിനേയും രഥന്തരനേയും നാഭിയിൽനി
ന്ന് അഹംകാരാധിദേവതയായ രുദ്രനേയും ബലത്തിൽ
നിന്ന് ഇന്ദ്രനേയും പ്രാണനിൽനിന്നു പ്രാണൻ വാ
യു വഹ്നി എന്നിവരെയും കൈകളിൽനിന്നു പ്രാകൃതമ
ന്ത്രങ്ങളുടെ അധിദേവതകളായ ശണ്ഡനർത്തന്മാരെയും മ
റംഗങ്ങളിൽനിന്നു മനസ്സിന്റെയും പഞ്ചേന്ദ്രിയങ്ങളു
ടെയും ദേവതകളായ ആറു വിശാഖകളേയും പഞ്ചഭൂതങ്ങ
ളേയും ഉണ്ടാക്കിയതിൽപ്പിന്നെ ആ പാഞ്ചജന്യനായ ത
പൻ പിതാക്കന്മാൎക്കായി അഞ്ചു പുത്രന്മാരെ കൊടുത്തു.
വസിഷ്ഠന്ന പ്രണിധിയും കാശ്യപന്ന മഹത്തരനും ച്യ
വനന്ന ധീരനായ ഭാനുവും സുവൎച്ചസ്സിന്ന സൌരഭനും
പ്രാണന്ന് ഉദാഹരനും പുത്രന്മാരായി. ഇങ്ങിനെ ഇ
രുപത്തഞ്ചുപേരെ സൃഷ്ടിച്ചിട്ടും തപൻ അടങ്ങിയില്ല.
പിന്നീട, സുഭീമൻ, അതിഭീമൻ, ഭീമൻ ഭീമബലൻ,
എന്നിങ്ങിനേയും, സുമന്ത്രൻ സുമിത്രവാൻ മിത്രജ്ഞൻ
മിത്രവൎദ്ധനൻ മിത്രധൎമ്മാ എന്നിങ്ങിനെയും സുരപ്രവീ
രൻ, വീരൻ സുവേശൻ, സുവൎച്ചസൻ സുരഹന്താ എ
ന്നിങ്ങിനെയും അയ്യഞ്ചുപേരായി മൂന്നു കൂട്ടരെ ത
പൻ സൃഷ്ടിച്ചു. യാഗദ്രവ്യങ്ങളെ മോഷ്ടിക്കയും ഹവി

സ്സിനെ നശിപ്പിക്കയും ചെയ്യുന്നവരാണിവർ. ഇവർ അയ്യഞ്ചുപേരടങ്ങിയ ഓരോ കൂട്ടമായിട്ടു സഞ്ചരിക്കയുള്ളൂ. ഹവ്യവാഹന്മാരോടുള്ള സ്പൎദ്ധയാൽ എന്നും യാഗശാലയിൽ കടന്ന് ഇവർ കക്കുകയും കെടുക്കുകയും ചെയ്യുന്നു. യാഗവേദിയുടെ പുറത്തു് എച്ചിലിടുന്നേടത്തു് ഇവൎക്കുള്ള പങ്കു കുശലന്മാർ കൊടുക്കുന്നു. അതു കിട്ടിയാൽ അഗ്നിസ്ഥാനത്തു് ഇവർ അടുക്കുകയില്ല. യജമാനന്റെ (ആൎക്കായി യജിക്കുന്നുവോ ആ ദേവന്റെ) ഹവിസ്സിനെ ആ ഹവിസ്സു വെച്ചിട്ടുള്ള വണ്ടിയിൽനിന്നു് ഇവർ എടുത്തുകൊണ്ടു് ഉയൎന്നുപോകയക്കം. രക്ഷോവിനാശകമായ മന്ത്രത്താൽ ഇവരെ അടക്കിയാൽ യജ്ഞിയമായ ആ ഹവിസ്സിനെ ഇവൎക്കു മോഷ്ടിക്കുവാൻ കഴികയില്ല. തപന്റെ മറെറാരു പുത്രനായ ബൃഹദുക്ഥൻ പൃഥിവിയുടെ അധിദേവതയാണു്. ആ അഗ്നിക്കു് അഗ്നിഹോത്രത്തിൽ ഭൂമിയിൽവെച്ചു് ആഹുതി ചെയ്യുന്നു. ബൃഹസ്പതിയെക്കാൾ ശ്രേഷ്ഠനായ മഹാവിരാഡാണു് തപന്റെ പുത്രനായ രഥന്തരൻ. മിത്രവിന്ദനായ ആ അഗ്നി അദ്ധ്വരത്തിൽ ഹവിസ്സിന്നു് അധികാരിയാണു്. ആ മഹായശസ്വി പുത്രന്മാരോടുകൂടി പരമപ്രീതനായി മോദിച്ചു വാണു.

മഹാനിയതവ്രതനായ ഭരതൻ ഇഷ്ടനായി പുഷ്ടി നല്കുകകൊണ്ടു പുഷ്ടിമതിയെന്നു വിഖ്യാതനായി. സൎവ്വപ്രജകളെയും ഭരിക്കുകകൊണ്ടാണു് ഈ അഗ്നി ഭരതനായതു്. ചിച്ഛക്തിയെ നിൎവ്വികല്പസമാധിദ്വാരേണ ആരാധിക്കുന്നവനാണു ശിവനെന്ന അഗ്നി. ഈ ശിവൻ ദുഃഖാൎത്തന്മാ

രായ സൎവ്വൎക്കും മംഗളത്തെ ചെയ്യുന്നു. തപനു മഹാത
പസ്സാൽ അത്യന്തം വൎദ്ധിച്ചു കണ്ട ഐശ്വൎയ്യത്തെ ക
യ്യേല്ക്കുവാനായി പുരന്ദരൻ പുത്രനായി ജനിച്ചു. ദേ
ഹികളിൽ കൂട ചേരുന്ന അഗ്നിയാണ് ഉഷ്മാവ്. മ
നുവെന്ന അഗ്നി പ്രജാപതിത്വത്തെ ധരിച്ചിരിക്കുന്നു.
വേദജ്ഞന്മാരായ ബ്രാഹ്മണർ ദീപ്തരും മഹാപ്രഭന്മാ
യ ആവസഥ്യൻ ശംള എന്നീ രണ്ടഗ്നികളെക്കുറിച്ചു
പറഞ്ഞുകാണുന്നുണ്ട്. പുരന്ദരൻ, ഉഷ്മാ, മനു, ശം
ള, ആവസഥ്യൻ എന്നീ ഐവരും തപൻ വീണ്ടും സൃ
ഷ്ടിച്ച മഹാവീൎയ്യന്മാരും സപ്തൎഷിതുല്യപ്രഭന്മാരും സോമ
ഭാഗികളും ആയ അഗ്നികളാണ്. തപൻ തന്നെ പ
ലപല ദൈത്യന്മാരെയും ഘോരന്മാരായ അസുരന്മാരെയും
പിന്നെയും സൃഷ്ടിച്ചിട്ടുണ്ട്. അസ്തമയകാലത്തു പരി
ശ്രാന്തനായ സൂൎയ്യൻ അഗ്നിവൎഗ്ഗത്തിൽ പെടുന്നു. ത
പസ്സിന്റെ പുത്രനായ മനുവിന്നു അംഗിരസ്സിൽനിന്നു
ഭാനുവെന്നു പേരുണ്ടായി. ആ ഭാനുവിനെ വേദപാ
രഗന്മാരായ വിപ്രന്മാർ ബൃഹൽഭാനുവെന്നും കീൎത്തി
ക്കുന്നു. സൂൎയ്യപുത്രിയായ ബൃഹൽഭാസയും സുപ്രജസ്സും
ഭാനുവിന്റെ ഭാൎയ്യമാരാണ്. അവരിൽ ആറു പുത്ര
ന്മാരുണ്ടായി. ദുൎബ്ബലന്മാരായ ഭൂതങ്ങൾക്കെല്ലാം ബ
ലം കൊടുക്കുന്ന ബലദനാണു സുപ്രജയുടെ പ്രഥമപു
ത്രൻ. സൎവ്വഭൂതങ്ങളും അടങ്ങിയ പ്രളയകാലത്തു ദാരു
ണമായി ക്രോധിക്കുന്ന മന്യുവെന്ന അഗ്നി ദ്വിതീ
യ പുത്രനാണ്. വിഷ്ണുവെന്ന പേരോടുകൂടി അമാവാ
സിയിലും പൌൎണ്ണമാസിയിലും ഹവിസ്സിന്നു അധികാ

തിയായ അഗ്നിയാണു സുപ്രജയുടെ മൂന്നാമത്തെ മക
നായ ധൃതിമാൻ. ഇന്ദ്രനോടുകൂടി അഗ്രസ്ഥാനത്തിൽ
നു ഹവിസ്സുൽക്കുന്ന അഗ്രയണനെന്ന അഗ്നി ബൃ
ഹൽഭാസയുടെ പ്രഥമപുത്രനാണു്. ദ്വിതീയപുത്രൻ
ചാതുൎമ്മാസ്യത്തിൽ ഹവിസ്സുകളുടെ ഉല്പത്തിസ്ഥാനത്തു
മുഖ്യനായ വിശ്വദേവനും, തൃതീയപുത്രൻ സ്തോത്രങ്ങ
ളാൽ ശോഭിതനായ സ്തുദനമാണു്. ഭാനുവെന്ന മനു
വിന്റെ മൂന്നാമത്തെ ഭാൎയ്യയായ നിശ രോഹിണിയെ
ന്ന കന്യകയേയും സോമാഗ്നിയേയും വേറെ അഞ്ചു വ
ഹ്നികളേയും പ്രസവിച്ചു. ചാതുൎമ്മാസ്യത്തിൽ പജ്ഞ
ന്യയുക്തനായി അഗ്ര്യമായ ഹവിസ്സുല്ലുന്ന ശ്രീമാനാ
യ വൈശ്വാനരനും സൎവ്വലോകങ്ങളിലും അന്നം പചി
ക്കുന്ന വിശ്വപതിയും ദേഹികളുടെ പ്രാണനെ ആശ്ര
യിച്ചു ദേഹത്തേയും ശബ്ദരൂപഗ്രഹണത്തേയും പ്രവ
ൎത്തിപ്പിക്കുന്ന സന്നിഹിതനും ഇരുണ്ടും തെളിഞ്ഞുമുള്ള
മാൎഗ്ഗങ്ങളിൽകൂടി സഞ്ചരിക്കുന്ന ദേവനായി, ഹുതാശ
നനെ ഭരിക്കുന്ന അകൽമഷനായി, കാമ്യകൎമ്മങ്ങളു
ടെ കൎത്താവായി ക്രോധാശ്രിതനായി മുഖ്യയോഗപ്രവ
ൎത്തകനായി കപിലമഹൎഷിയെന്നു പ്രഖ്യാതനായ കപി
ലാഗ്നിയും വിചിത്രകൎമ്മങ്ങളിൽ ഭൂതാഗ്രത്തിലെത്തു
വാൻ ഭൂതങ്ങൾക്കുതകുന്ന(†) അഗ്രണിയും നിശയുടെ മക്ക
ളാണു്. ഇവൎക്കു പുറമെ, ആജ്യത്തെ ഏററവും ഇഷ്ടത്തോ
ടെ കൈക്കൊള്ളുന്ന സ്വിഷ്ടകൃത്തു് എന്ന വിശിഷ്ടാ
ഗ്നിയും ഭാനുവിന്റെ പുത്രനായി. പ്രജകളെ ജനിപ്പി
ക്കുവാൻ വേണ്ടി ഭാനു ഹിരണ്യകശിപുവിന്റെ മകളും

യ രോഹിണിയെ പ്രാപിക്കയുണ്ടായിട്ടുണ്ട്. മുൻപറ
ഞ്ഞ വരെ കൂടാതെ വേറെയും പല അഗ്നികളെ ഭാനു ജ
നിപ്പിച്ചു.

എപ്പോഴെങ്കിലും യാഗവേദിയിൽ കാററടിച്ച് അ
ഗ്നികൾ പരസ്പരം സ്പർശിക്കുവാൻ ഇടയായാൽ ശുചി വ
ഹ്നിക്കും മററു രണ്ടഗ്നികൾ ദക്ഷിണാഗ്നിയിൽ തട്ടി
യാൽ വീതിവഹ്നിക്കും നിവേശസ്ഥലങ്ങളായ അഗ്നിക
ളെ ദാവാഗ്നി തൊട്ടാൽ ശുചിവഹ്നിക്കും രജസ്വലയായ
സ്ത്രീ അഗ്നിഹോത്രിയെ തൊടുന്നതായാൽ വസുമതിവ
ഹ്നിക്കും മേധ്യപശുവിന്റെ ജീവൻ നശിച്ചുപോയി എ
ന്നു കേട്ടാൽ സുമതിവഹ്നിക്കും ആർത്തനായി ബ്രാഹ്മ
ണൻ മൂന്നു രാത്രി മുഴുവൻ ഹോമിക്കാതിരുന്നാൽ ഉത്ത
രാഗ്നിക്കും, ദശപൌർണ്ണമാസങ്ങൾ പ്രതിഷ്ഠിതമായി
നില്ക്കണമെങ്കിൽ പഥികൃത്തെന്ന അഗ്നിക്കും അഗ്നി
ഹോത്രാഗ്നിയിൽ സൂതികാഗ്നി തട്ടിയാൽ അഗ്നിമാൻ
എന്ന വഹ്നിക്കും അഷ്ടാകപാലംകൊണ്ടു തുഷ്ടി ചെയ്യേ
ണം.

വെള്ളത്തിൽനിന്ന് അറിയുകകൊണ്ടു ആപനായി
ത്തീർന്ന സഹൻ എന്ന അഗ്നിയുടെ പരമപ്രിയയായ
ഭാര്യയാണു മുദിത. ഭൂർഭുവർല്ലോകങ്ങളുടെ സ്വാമിയായ
സഹന്ന് അത്ഭുതനെന്ന ഒരു പുത്രനുണ്ടായി. ഈ മ
ഹാത്ഭുതനായ അഗ്നി പൃഥിവ്യാദി പഞ്ചഭൂതങ്ങളുടെ
യും ജരായുജാദി ചതുർവ്വിധഭൂതങ്ങളുടെയും നാഥനാ
ണ്. ഐശ്വര്യം, സമഗ്രജ്ഞാനം, യശസ്സ്, ശ്രീ,
വൈരാഗ്യം ധർമ്മം എന്നീ ആറു ഗുണങ്ങളും തിക

ത്തെ ഭഗവാനായി മഹാതേജസ്വിയായി നിത്യമെ
ങ്ങും സഞ്ചരിച്ചുകൊണ്ടിരിക്കുന്ന ഈ അത്ഭുതാഗ്നി
യജ്ഞത്തിൽ എന്നും പൂജിതനായ ഗൃഹപതിയും ഈ
ലോകത്തിൽ ഹോമിക്കുന്ന ഹവ്യത്തെയെല്ലാം വഹിക്കു
ന്ന മഹാഭാഗനും, അദ്ധ്യാത്മമായ ബുദ്ധിയുടേയും അ
ധിഭൂതമായ ലോകത്രയത്തിന്റെയും സംഹർത്താവുമാ
ണ്. അത്ഭുതന്റെ പുത്രനായ ഭരതൻ മൃതഭൂതങ്ങ
ളെ ദഹിപ്പിക്കുന്ന ചിതാഗ്നിയായി. ഭരതന്നു നിയ
തൻ എന്നുകൂടിയും പേരുണ്ട്. ആപവന്റെ അരികെ
ഭരതൻ വന്നപ്പോൾ ആ ചിതാഗ്നി അടക്കുന്നതായാൽ
അശുദ്ധമാകുമെന്നു പേടിച്ചു സഹൻ സമുദ്രത്തിൽ പ്ര
വേശിച്ചു. ദേവന്മാർ എപ്പോഴും അന്വേഷിച്ചുകൊണ്ടി
രിക്കുന്ന അഗ്നിയാണ് ആപനായ സഹൻ. സഹ
നെ കാണാതെ ദേവന്മാർ ദിക്കെങ്ങും തിരഞ്ഞുതുടങ്ങി.
തന്നെ അന്വേഷിച്ചുവരുന്ന ദേവന്മാരിൽ അഥർവ്വനാ
യ അംഗിരസ്സിനോട് "ഞാൻ ദുർബ്ബലനാകയാൽ
വീരനായ ഭവാൻതന്നെ പിംഗാക്ഷനായ അഗ്നിയാ
യി ദേവന്മാർക്കായി ഹവ്യത്തെ വഹിച്ചുകൊണ്ട് എ
നിക്കു പ്രിയം ചെയ്താലും" എന്ന് അറിയിച്ചു. ത
ന്റെ കുലത്തിൽ ഭരതൻ ഗവാഗ്നിയായി ജനിച്ചതു
കണ്ടുണ്ടായ ലജ്ജയാൽ സഹൻ പുറത്തു വന്നില്ല. ആ
അഗ്നി അംഗിരസ്സിന്റെ ദൃഷ്ടിയിൽനിന്നു മറ്റൊരിട
ത്തേക്കു പാഞ്ഞു. അപ്പോൾ സഹൻ ഒളിച്ചിരിക്കുന്ന
ഇടം മത്സ്യങ്ങൾ അംഗിരസ്സിനെ അറിയിച്ചു. ഇതിൽ
ക്രുദ്ധനായ സഹൻ മത്സ്യങ്ങളെ നോക്കി "നിങ്ങൾ

ദേഹികൾക്കു പല രീതിയിലും ഭക്ഷ്യങ്ങളായിത്തീരട്ടെ”
എന്നു ശപിച്ചു. അംഗിരസ്സിനോട് ആ അഗ്നി മുൻ
പറഞ്ഞതു് ആവർത്തിക്കയേ ചെയ്തുള്ളു. ദേവന്മാർ ഹി
തവാക്കുകളെക്കൊണ്ടു സാന്ത്വനം ചെയ്തിട്ടും ഹവിസ്സു
വഹിക്കുവാൻ ഇച്ഛിക്കാതെ സഹൻ സ്വന്തം സ്ഥൂലശ
രീരത്തെ ത്യജിക്കയാണു ചെയ്തതു്. ദേഹത്യാഗാനന്ത
രം സഹൻ ഭൂമിയിൽ പ്രവേശിച്ചു പലപല ധാതുക്ക
ളെ സൃഷ്ടിച്ചു. പൂയരക്തംകൊണ്ടു തേജോഗന്ധങ്ങളെ
യും അസ്ഥികൊണ്ടു ദേവദാരുവിനേയും ശ്ലേഷ്മംകൊ
ണ്ടു സ്ഫടികത്തേയും പിത്തംകൊണ്ടു മരതകത്തേയും
യകൃത്തുകൊണ്ടു കാഷ്ണപാഷാണലോഹങ്ങളേയും നഖ
ങ്ങളെക്കൊണ്ടു് അഭ്രപടലങ്ങളേയും സിരകളെക്കൊണ്ടു
പവിഴത്തേയും, ഇങ്ങിനെ തന്റെ ശരീരംകൊണ്ടു പ
ലേ ധാതുക്കളേയും സൃഷ്ടിച്ചതിൽപ്പിന്നെ സഹൻ പര
മമായ തപസ്സിൽ ഏർപ്പെട്ടു. അപ്പോൾ ഭൃഗു അംഗിര
സ്സു മുതലായവർ അവിടെ വന്നു തങ്ങളുടെ തപോബല
ത്താൽ സഹന്റെ തപസ്സു മുടക്കി. തപസ്സാൽ സമ്പൂ
ർണ്ണതേജസ്വിയായി അത്യന്തം ജ്വലിക്കുന്ന അംഗിരസ്സി
നെക്കണ്ടു പേടിച്ചു സഹൻ വീണ്ടും മഹാർണ്ണവത്തിൽ
പ്രവേശിച്ചു. അഗ്നി നശിക്കയാൽ ഭീതരായിത്തീർന്ന
സുരാദി സർവ്വലോകരും അംഗിരസ്സിനെ ശരണം പ്രാ
പിച്ചു് ആരാധന ചെയ്തു. ആ മഹർഷി സർവ്വലോകങ്ങ
ളും നോക്കിനില്ക്കവേ, മഹാർണ്ണവത്തെ മഥിച്ചു് അഗ്നി
കൊണ്ടു ലോകങ്ങളെയെല്ലാം സൃഷ്ടിച്ചു. അംഗിരസ്സു വി
ളിക്കയാൽ സഹൻ വന്നു് അഗ്നിത്വത്തെ കൈയേറ്റു

വീണ്ടും സർവ്വഭൂതങ്ങൾക്കും ഹവ്യവാഹനനായി പല ദേ
വന്മാരെയും നാനാസ്ഥാനങ്ങളേയും സൃഷ്ടിച്ചു ദേശസ
ഞ്ചാരിയായി ചുററി നടന്നു. സിന്ധുനദം, പഞ്ചന
ദം, ദേവിക, സരസ്വതി, ഗംഗ, ശതകുംഭ, സരയൂ,
ഗണ്ഡക, ചർമ്മണ്വതി, മഹി, മേദ്ധ്യ, മേഥ, തിഥി,
താമ്രവതി, വേത്രവതി, കൌശികി, തമസാ, നർമ്മദ,
ഗോദാവരി, വേണ്ണ, ഉപവേണ്ണ, ഭീമ, ബഡവ, ഭാര
തി, സുപ്രയോഗ, കാവേരി, മുർമ്മുര, തുംഗവേണ്ണ, കൃഷ്ണ
വേണ്ണ, കപില, ശോണ എന്നിങ്ങിനെയുള്ള പുണ്യന
ദികൾ അഗ്നിസ്ഥാനങ്ങളുടെ മാതാക്കളാണു്.

അത്ഭുതന്നു തൻെറ ഭാര്യയായ പ്രിയയിൽ വിഭൂ
രസിയെന്നൊരു പുത്രനുണ്ടായി. എത്രയെത്ര അഗ്നി
കളുണ്ടോ അത്രയത്ര സോമയാഗങ്ങളുമുണ്ടു്. അത്രി വം
ശന്മാരാണു് അഗ്നികൾ. ഇവർ ബ്രഹ്മാവിൻെറ മാന
സപുത്രന്മാരാണു്. ഈ അത്രിപുത്രന്മാരെ സൃഷ്ടിക്കുവാൻ
വേണ്ടി ബ്രഹ്മാവു് ഇവരെ ചിത്തത്തിൽ ധരിച്ചു. ബ്ര
ഹ്മാവിൻെറ ശരീരത്തിൽനിന്നാണു് ഹുതാശനന്മാരെ
ല്ലാം പുറഞ്ഞു വരുന്നതു്. അത്ഭുതൻെറ മാഹാത്മ്യം വേ
ദങ്ങളാൽ കീർത്തിതമാണു്. പ്രഥമനായ അംഗിരസ്സി
ന്നപോലെ ഏകനായ ഭഗവാനാണു് അത്ഭുതൻ. ഇ
ങ്ങിനെയാണു് അഗ്നിവംശത്തിൻെറ ചരിതം.

---

## ൧൦. പഞ്ചകം.

---

### ൧.

രോമഹൎഷണമായ ദേവാസുരയുദ്ധം കഴിഞ്ഞതിൽ
പ്പിന്നെ ലോകത്രയത്തിന്നും ഇന്ദ്രൻ അധിപനായി വ
ന്നു. വേണ്ടപോലെ മഴയുണ്ടായി, സസ്യങ്ങൾ സമൃദ്ധ
മായി വളൎന്നു. സൎവ്വജനങ്ങളും ധൎമ്മിഷ്ഠന്മാരും സന്തു
ഷ്ടന്മാരും നിരാമയന്മാരുമായി. സൎവ്വസുഖങ്ങളും തിക
ഞ്ഞു വാഴുന്ന പ്രജകളെ കണ്ടു ശതക്രതു അനല്പമായി
അനുമോദിച്ചു. ഒരുനാൾ ഇന്ദ്രൻ ഐരാവതത്തിൽ ക
യറി സന്തുഷ്ടരായ പ്രജകളെ നേരിൽ കാണുവാനായി
പുറപ്പെട്ടു. വിചിത്രാശ്രമങ്ങളും പല പല ശുഭനദിക
ളും സമൃദ്ധനഗരങ്ങളും ഉൾനാട്ടുകളും കടന്നു, ധൎമ്മ
ചാരികളും പ്രജാപാലനദക്ഷന്മാരുമായ നരേന്ദ്രന്മാരെ
യും ബ്രഹ്മചാരികളായ ദ്വിജോത്തമന്മാരെയും കണ്ടു,
കുളം, കിണർ, തടാകം, സരസ്സു മുതലായവയാൽ കു
ളിർമയേലുന്ന രമണീയഭൂമിയിൽ സഞ്ചരിച്ചുകൊണ്ടു
മഹേന്ദ്രൻ കിഴക്കൻദിക്കിൽ കടൽക്കരയിൽ ശുഭപ്രദേ
ശത്തു നാനാവൃക്ഷസമാകുലവും, നാനാമൃഗപക്ഷിസേവി
തവുമായി വിലസുന്ന ഒരു മനോഹരാശ്രമത്തിൽ പ്ര
വേശിച്ചു. അവിടെയാണു ബകമഹൎഷി വാഴുന്നതു്.
ആതിഥ്യസംബന്ധമായ സൽക്കാരങ്ങളെല്ലാം കഴിഞ്ഞ
തിൽപ്പിന്നെ ഇന്ദ്രനും ബകനും തമ്മിൽ സംവാദം തു
ടങ്ങി.

ഇന്ദ്രൻ— മഹൎഷേ, പുണ്യവാനായ ഭവാൻ ജാതനായി

ട്ടു നൂറായിരം വൎഷം കഴിഞ്ഞുവല്ലോ. ചിരഞ്ജീവികൾക്കു് എന്താണു ദുഃഖമുള്ളതെന്നു ഭവാൻ എന്നോടു പറയണം.

ബകൻ — അപ്രിയന്മാരോടൊന്നിച്ചുള്ള സംവാസം, പ്രിയന്മാരുടെ വേർപാടു്, അസത്തുക്കളുമായുള്ള സംയോഗം എന്നിവ ചിരഞ്ജീവിയെ ദുഃഖിപ്പിക്കുന്നു. പുത്രന്മാർ, ദാരങ്ങൾ, ജ്ഞാതികൾ, സുഹൃത്തുക്കൾ എന്നിവരുടെ വിനാശത്താലും വിഷമമായ പരാധീനതയാലും നേരിടുന്നതിനെക്കാൾ വലുതായ ദുഃഖം മറ്റെന്തുണ്ടു്? ദാരിദ്ര്യത്തെപ്പോലെ ഘോരമായ ദുഃഖം ലോകത്തിൽ മറ്റൊന്നുമില്ല. അൎത്ഥഹീനനായ പുരുഷനെ മറ്റുള്ളവർ പുച്ഛിച്ചു തള്ളിക്കളയുന്നു. കുലഹീനന്മാൎക്കു കുലാദരവും കുലീനൎക്കു കുലക്ഷയവും കാണുമ്പോൾ ദുഃഖിക്കാതിരിക്കുന്നതെങ്ങിനെ? അനിഷ്ടമായ സംയോഗവിയോഗങ്ങളാൽ ചിരഞ്ജീവികൾക്കു് എത്രയെത്ര കുറി ദുഃഖിക്കേണ്ടിവരും? ദേവദാനവഗന്ധൎവ്വന്മാരും മനുഷ്യോരഗരാക്ഷസന്മാരും മറ്റും വിപരീതത്തിലായി വരുമ്പോൾ തീവ്രദുഃഖം നേരിടുന്നു. ദുഷ്കുലീനന്മാൎക്കു വശാനുഗന്മാരായി കുലീനന്മാർ ക്ലേശിക്കുന്നതും ആഢ്യന്മാരെ ദരിദ്രന്മാർ അവമാനിക്കുന്നതും കാണുമ്പോൾ എങ്ങിനെ ദുഃഖിക്കാതിരിക്കും? ഇത്തരം വൈധൎമ്മ്യം ലോകത്തിൽ ബഹുവിസ്തരമായി കാണുന്നുണ്ടു്. അജ്ഞന്മാർ സുഖിക്കുന്നു; പ്രാജ്ഞന്മാർ ദുഃഖിക്കുന്നു. എന്തൊരു വൈധൎമ്മ്യമാണിതു്. ആകപ്പാടെ മനുഷ്യത്വം ദുഃഖക്ലേശബഹുലമായിട്ടാണു കാണുന്നതു്.

ഇന്ദ്രൻ— മഹാഭാഗനായി ദേവർഷിഗണത്താൽ സേവിതനായ ഭവാൻ ചിരജീവികൾക്കുള്ള സുഖമെന്താണെന്നുകൂടിയും എന്നോടു പറയണം.

ബകൻ— പത്തോ പന്ത്രണ്ടോ നാൾ കൂടുമ്പോഴായാലും, വെറും ചീരക്കറി മാത്രമായാലും, കുമിത്രങ്ങളെ ആശ്രയിക്കാതെ സ്വന്തം ഗൃഹത്തിൽനിന്നു കിട്ടുന്ന ആഹാരത്തെക്കാൾ സുഖതരമായി മറ്റെന്തുണ്ട്? ഇലക്കറി മാത്രം ഭുജിച്ചുകൊണ്ടു വിശപ്പടക്കേണ്ടിവന്നാലും, പരാപേക്ഷകൂടാതെ ജീവിക്കാൻ കഴിഞ്ഞാൽ, അവനെ നോക്കി ആരാനും, ഉണ്ടുപാർത്തുതുടങ്ങീട്ടു എത്ര നാളായി എന്നു ദുർമ്മുഖത്തോടെ എണ്ണുകയോ, എത്ര തിന്നാലും തീരാത്ത പെരുവയറനാണെന്നു ആരാനും ആക്ഷേപിക്കയോ ചെയ്യുമോ? അതുകൊണ്ടു, ദാരിദ്ര്യം എത്ര വളർന്നിരുന്നാലും സ്വഗൃഹവാസംതന്നെയാണു സുഖം. പരാശ്രയം കൂടാതെ സ്വപരിശ്രമത്താൽ ആർജ്ജിച്ചതു വല്ല കായോ ഇലയോ ആയാലും അതു വീട്ടിലിരുന്നു കൃപണതകൂടാതെ ഭുജിക്കാം. പരഗൃഹത്തിൽ ചെന്നു പരിഭവങ്ങളെല്ലാം ഏറ്റുകൊണ്ടു മിഷ്ടാന്നം കിട്ടിയാൽത്തന്നേയും അതിൽ മെച്ചമൊട്ടുമില്ല. അതു സജ്ജനത്തിന്നു തൃപ്തികരമല്ല. നായയെപ്പോലെ പരാന്നം ഭുജിച്ചു കഴിയുന്ന ദുരാത്മാവായ കൃപണന്റെ ജീവിതം തീരെ മോശംതന്നെ. അതിഥികളേയും പിതൃക്കളേയും ഊട്ടിയതിൽപ്പിന്നെ ഉച്ഛിഷ്ടാന്നം ഭുജിക്കുന്ന ദ്വിജാതന്മാരാണു പരമസുഖാന്വിതന്മാർ. ആ അന്നത്തെ [illegible] തുല്യമോ ആയി മറ്റൊന്നില്ല.

ബകനിൽനിന്നു് ഈ സുഖദുഃഖവ്യവഹാരവും മറ്റു പല ശുഭകഥകളും കേട്ടതിൽപ്പിന്നെ ദേവേന്ദ്രൻ സ്വൎഗ്ഗത്തിലേക്കു പോയി.

൨.

പണ്ടൊരിക്കൽ കുരുവംശജനായ സുഹോത്രരാജാവു മഹൎഷിമാരെ കാണുവാൻ ചെന്നു തിരിച്ചുവരുമ്പോൾ, മാൎഗ്ഗമദ്ധ്യേ, തനിക്കു് അഭിമുഖമായി വരുന്ന ഔശീനരനായ ശിബിരാജാവിനെ കാണുകയുണ്ടായി. അവർ വയഃക്രമംപോലെ പരസ്പരം സൽകരിച്ചു. എന്നാൽ, ഗുണസാമ്യംകൊണ്ടു് അന്യോന്യം തുല്യാത്മാക്കളാണെന്നു് ഇരുവരും കരുതുകയാൽ തമ്മിൽത്തമ്മിൽ വഴിമാറിക്കൊടുക്കാതെ അവർ തടഞ്ഞു നിന്നു. അപ്പോൾ അവിടെ നാരദൻ ചെന്നു ഇരുവരും ഇങ്ങിനെ വഴിയടച്ചു നില്ക്കുന്നതു് എന്തുകൊണ്ടാണെന്നു ചോദിച്ചു. അതിന്നു് അവരുടെ മറുപടി:—

"പൂൎവ്വത്വംകൊണ്ടു വിശിഷ്ടനോ കൎമ്മകൎത്തൃത്വം കൊണ്ടു സമൎത്ഥനോ ആയവന്നു വഴിയൊഴിച്ചുകൊടുക്കേണ്ടതുതന്നെ. ഞങ്ങളാവട്ടെ, പരസ്പരം തോഴന്മാരാണു്. വിചാരിച്ചുനോക്കിയാൽ, ഞങ്ങൾ തമ്മിൽ ഉയൎച്ചയും താഴ്ചയും കാണുകയില്ല. അതുകൊണ്ടു ഞങ്ങളിൽ ആരു് ആൎക്കാണു വഴി വിട്ടുകൊടുക്കേണ്ടതു്?

നാരദൻ—അല്ലയോ കൌരവ്യ, ക്രൂരശീലൻ മൃദുശീലനിലും സാധു അസാധുവിലും ഇണങ്ങുകയില്ല. എന്നാൽ, സാധുവും സാധുവും തമ്മിൽ പിണങ്ങുന്നതെന്തുകൊണ്ടു്? ഏതാണ്ടൊരു നന്മ ഇങ്ങോട്ടു ചെ

യ്താൽ നൂറിരട്ടി നന്മ അങ്ങോട്ടു ചെയ്കയെന്നതാണു സാധുവൃത്തം. ഔശീനരരാജാവു ഭവാനെക്കാൾ സാധുവാണെന്നു വെക്കുക. ലുബ്ധനെ ദാനംകൊണ്ടും, അസത്യവാദിയെ സത്യംകൊണ്ടും ക്രൂരകർമ്മാവിനെ ക്ഷമകൊണ്ടും അസാധുവിനെ സാധുത്വംകൊണ്ടും ജയിക്കാമെന്നിരിക്കെ, സാധുവിനെ വശീകരിക്കുവാൻ പ്രയാസമുണ്ടോ? നിങ്ങളിരുവരും ഉദാരശീലന്മാരാണ്. ആ ഉദാരതയെ വെളിപ്പെടുത്തിക്കൊണ്ടു നിങ്ങളിലൊരാൾ വഴിമാറണം.

ഇത്രയും പറഞ്ഞു നാരദൻ ഒന്നും മിണ്ടാതെ നിന്നു. ഉടനെ കൌരവൻ ശിബിയെ പ്രദക്ഷിണം ചെയ്തു വഴി വിട്ടുകൊടുത്തു് ആ രാജാവിൻെറ പല സൽകർമ്മങ്ങളെയും പ്രശംസിച്ചു സ്വന്തം രാജധാനിയിലേക്കു പോയി. അവർ തമ്മിലുണ്ടായ വഴക്കു് അങ്ങിനെ തീൎന്നു.

൩.

നഹുഷപുത്രനായ യയാതിരാജാവു പൌരജനാവൃതനായി രാജധാനിയിൽ സ്ഥിതിചെയ്യുമ്പോൾ അവിടെ ഒരു ബ്രാഹ്മണൻ വന്നു.

ബ്രാഹ്മണൻ—മഹാരാജാവേ, ഗുരുദക്ഷിണക്കായി പ്രത്യേകം കരാറോടുകൂടി എനിക്കു ദ്രവ്യം തന്നാലും.

രാജാവു്—ഞാൻ എന്തു കരാറാണു ചെയ്യേണ്ടതു്?

ബ്രാഹ്മണൻ—യാചിക്കുന്നവനിൽ ജനങ്ങൾക്കു വലിയ വെറുപ്പുണ്ടാകുക സാധാരണമാണു്. അതുകൊണ്ടു് എനിക്കു വേണ്ടതെന്തെന്നു ഞാൻ ഭവാനോടു പറക

യില്ല. ഭവാൻ പ്രീതിയോടെ തരുന്നതേതോ അതു ഞാൻ കൈക്കൊള്ളാം.

രാജാവു്—കൊടുത്തതിനെപ്പററി ഞാൻ ഒരിക്കലും തന്നെത്താൻ കീൎത്തിക്കയില്ല. അന്യരു യാചിക്കത്തക്കതല്ലാത്ത യാതൊരു ധനവും എൻെറവശമില്ല. ഉവണ്ടുന്നതു കൊടുത്തുകഴിഞ്ഞാൽ പിന്നീടു് അതിനെപ്പററിയോൎക്കാതെ ഞാൻ സന്തോഷനായി വാഴും. യാചിച്ചുവരുന്ന വിപ്രനിൽ എനിക്കു പ്രിയമേയുള്ളു. യാചകനിൽ എനിക്കു കോപമില്ല. കൊടുത്തതിനെപ്പററി വിചാരിച്ചു ഞാൻ ഒരിക്കലും ദുഃഖിക്കയുമില്ല. ഇതാ ഭവാനു ഞാൻ ഓരായിരം പശുക്കളെ ദാനം ചെയ്യുന്നു.

ആ ദാനത്തെ കൈക്കൊണ്ടു ബ്രാഹ്മണൻ തൃപ്തനായി.

൪.

വിശ്വാമിത്രപുത്രനായ അഷ്ടകൻ അശ്വമേധയാഗം നടത്തിയപ്പോൾ സൎവ്വരാജാക്കന്മാരും അതു കാണ്മാൻ അവിടെ വന്നു. അക്കൂട്ടത്തിൽ, അഷ്ടകൻെറ ഭ്രാതാക്കന്മാരായ പ്രതൎദ്ദനൻ, വസുമനസ്സ് എന്നിവരും ഔശീനരനായ ശിബിയും സംബന്ധിച്ചിരുന്നു. യാഗം കഴിഞ്ഞു ഭ്രാതാക്കന്മാരോടും ശിബിയോടും കൂടി അഷ്ടകൻ രഥത്തിൽ കയറി യാത്രയായി. അപ്പോൾ നാരദൻ എതിരേ വരുന്നതു കണ്ടു് ആ മഹാമുനിയെ അഭിവാദനംചെയ്തു തേരിൽ കയറിയിരിക്കുവാൻ ക്ഷണിച്ചു. ആ ദേവൎഷി അതു സമ്മതിച്ചു തേരിലേറി. അവർ

അങ്ങിനെ ചെല്ലുമ്പോൾ ഒരാൾ നാരദനോട് ഇങ്ങിനെ ചോദിച്ചു.—

"ഭഗവാൻ പ്രസാദിച്ചാലും. എനിക്ക് ഒന്നു ചോദിച്ചറിയേണ്ടതുണ്ട്. ഈ രഥത്തിൽ സ്ഥിതിചെയ്യുന്ന അഞ്ചുപേരും ആയുഷ്മാന്മാരും സർവ്വഗുണസമ്പന്നന്മാരുമാണ്. ഈ വഴിക്കുതന്നെ ചിരകാലഭോഗ്യമായ സ്വർഗ്ഗത്തിലേക്കു നമ്മളിൽ നാലുപേർക്കു മാത്രം ചെല്ലാമെന്നുവന്നാൽ ആരാണ് താഴെ ഇറങ്ങേണ്ടതു്?"

"അഷ്ടകൻ ഇറങ്ങണം."

"എന്തുകൊണ്ട്?"

നാരദൻ—ഞാൻ ഒരിക്കൽ അഷ്ടകന്റെ ഗൃഹത്തിൽ ചെല്ലുകയുണ്ടായി. അന്ന് എന്നേയും കൂട്ടിക്കൊണ്ടു തേരിൽ കയറി രാജാവു്, വെളിയിൽ സഞ്ചരിക്കുവാൻ പോയി. അപ്പോൾ ഒരിടത്തു് നിറംപോലെ തരംതിരിച്ചു നിർത്തിയിരിക്കുന്ന അനേകസഹസ്രം പശുക്കളെ കണ്ടു്, അവ ആരുടെ വകയാണെന്നു ഞാൻ ചോദിച്ചു. 'ഞാൻ ദാനം ചെയ്തവയാണ്' എന്നാണ് അതിന്നു രാജാവിന്റെ മറുപടി. ഇങ്ങിനെ ആത്മപ്രശംസചെയ്കയാലാണ് അഷ്ടകൻ ഇറങ്ങേണമെന്നു ഞാൻ പറഞ്ഞതു്.

"എന്നാൽ, ബാക്കി നാൽവരിൽ മൂന്നുപേർക്കു സ്വർഗ്ഗത്തിലേക്കു ചെല്ലാവൂ എന്നു വന്നാൽ ആരാണിറങ്ങേണ്ടതു്?"

"പ്രതർദ്ദനനാണ് ഇറങ്ങേണ്ടതു്."

"എന്തുകൊണ്ട്?"

നാരദൻ—പ്രതർദ്ദനന്റെ ഗൃഹത്തിലും ഞാൻ ഒരു നാൾ ചെല്ലുകയുണ്ടായി. ഞങ്ങൾ നാലു കുതിര പൂട്ടിയ രഥത്തിൽ കയറി യാത്രചെയ്തു. മാർഗ്ഗമദ്ധ്യേ ഒരു ബ്രാഹ്മണൻ വന്നു തനിക്കു് ഒരു കുതിരയെ തരേണമെന്നു യാചിച്ചു. രാജധാനിയിൽ തിരിച്ചുചെന്നിട്ടു തരാമെന്നു മറുപടി കൊടുത്തു. അതു പോരെന്നും ഇപ്പോൾത്തന്നെ വേണമെന്നും ബ്രാഹ്മണൻ തിടുക്കി. 'എന്നാൽ, ഉടൻ തന്നേക്കാം' എന്നു പറഞ്ഞു രാജാവു വലതുഭാഗത്തെ കുതിരയെ അഴിച്ചു് ആ ബ്രാഹ്മണന്നു കൊടുത്തു. കുറച്ചു ദൂരം ചെന്നപ്പോൾ അശ്വാർത്ഥിയായി മറ്റൊരു ബ്രാഹ്മണൻ വന്നു. ആ വിപ്രനും കുതിര ഉടൻ വേണമെന്നു തിടുക്കുകയാൽ ഇടതുഭാഗത്തെ കുതിരയെ കൊടുത്തു. അപ്പോഴേക്കു വേറൊരു ബ്രാഹ്മണനും കുതിരയെ യാചിച്ചുകൊണ്ടു വരികയാൽ മൂന്നണിക്കുതിരകളിൽ ഒന്നു് ആ യാചകന്നു ദാനംചെയ്തു. അശ്വാർത്ഥിയായി പിന്നെയുമൊരു വിപ്രൻ അവിടെ എത്തി. പിന്നീടു തരാമെന്നു പറഞ്ഞതു സമ്മതിക്കാതെ ഉടൻതന്നെ വേണമെന്നു് ആ ബ്രാഹ്മണനും തിടുക്കി. അതുകൊണ്ടു് ഒടുക്കത്തെ കുതിരയേയും അഴിച്ചു കൊടുത്തു, ഗത്യന്തരമില്ലാതെ, താൻതന്നെ തേർ വലിച്ചുകൊണ്ടു നടക്കുമ്പോൾ 'ഈ ബ്രാഹ്മണന്നു് ഒട്ടും വകതിരിവില്ല' എന്നു പ്രതർദ്ദനൻ ആക്ഷേപിക്കയുണ്ടായി. ദാനം ചെയ്തിട്ടു് ഒടുവിൽ ആക്ഷേപിക്കയാലാണു പ്രതർദ്ദനൻ [illegible]നെന്നു പറഞ്ഞതു്।

"എന്നാൽ, ഇനി മൂന്നുപേരുള്ളതിൽ രണ്ടുപേൎക്കു സ്വൎഗ്ഗത്തിൽ ചെല്ലാവൂ എന്നായാൽ ആരാണിറങ്ങേണ്ടതു്?"

നാരദൻ—വസുമനസ്സ്.

"എന്തുകൊണ്ടു്?"

നാരദൻ—ഞാൻ ദിക്സഞ്ചാരം ചെയ്യുന്നതിനിടയ്ക്കു് ഒരുനാൾ വസുമനസ്സിനെ കാണുവാൻ ചെന്നു. അപ്പോൾ അവിടെ പുഷ്പരഥത്തെപ്പറ്റി സ്വസ്തിവചനം നടക്കുകയാണു്. അതു കാണുവാൻ വസുമനസ്സിന്റെ കൂടെ ഞാനും ചെന്നു. സ്വസ്തിവചനത്തിനു ശേഷം ആ രഥം ബ്രാഹ്മണനു് കാണിച്ചുകൊടുത്തു. പുഷ്പരഥം കണ്ടു ഞാൻ അതിനെ പുകഴ്ത്തി. അതു കേട്ടു, 'ഭവാനാൽ ഈ രഥം പ്രശസ്തമായിരിക്കുന്നു; ഇതു ഭവാന്റേതു തന്നെയാണു്" എന്നു രാജാവു പറഞ്ഞു. മറ്റൊരിക്കൽ ഞാൻ അവിടെ പോയപ്പോഴും പുഷ്പരഥത്തെപ്പറ്റി സ്വസ്തിവചനമുണ്ടായി. അന്നും, ആ രഥം എന്റേതാണെന്നു പറഞ്ഞു് എനിക്കായി സമൎപ്പിച്ചു. മൂന്നാമതായുണ്ടായ സ്വസ്തിവചനകാലത്തും ഞാൻ അവിടെ ചെന്നു. രാജാവു് ആ രഥം ബ്രാഹ്മണനു് കാണിച്ചിട്ടു് എന്നെ നോക്കി 'ഭവാൻ ഈ രഥത്തെ സംബന്ധിച്ചുള്ള സ്വസ്തിവചനങ്ങളെല്ലാം കണ്ടാലും, എന്നു പറഞ്ഞു. രഥം തന്റേതാണെന്ന കരുതലുണ്ടായിരുന്നിട്ടും അതു് അന്യന്റേതാണെന്നു വെറുംവാക്കു പറയുകകൊണ്ടു് വസുമനസ്സ് ഇറങ്ങിപ്പോകണം.

"ഇനിയുള്ള രണ്ടുപേരിൽ ഒരാൾ ഇറങ്ങേണ്ടിവന്നാൽ ആരാണതു ചെയ്യേണ്ടതു്?

നാരദൻ—ഞാൻ ഇറങ്ങും; ശിബി സ്വർഗ്ഗത്തിലേക്കു പോകും.

"എന്തുകൊണ്ടു്?"

നാരദൻ—ശിബിയോടു തുല്യനല്ലാ ഞാൻ. ഒരിക്കൽ ഒരു ബ്രാഹ്മണൻ വന്നു തനിക്കു അന്നം തരേണമെന്നു ശിബിയോടു് അർത്ഥിച്ചു.

ശിബി—ഞാൻ എങ്ങിനെയുള്ള ആഹാരമാണു തരേണ്ടതെന്നു ഭവാൻ ആജ്ഞാപിച്ചാലും.

ബ്രാഹ്മണൻ—ഭവാൻ സ്വന്തം പുത്രനായ ബൃഹൽഗർഭനെ അറുത്തു പാകം ചെയ്യുക. അതു തയ്യാറാകുമ്പോഴേക്കും ഞാൻ വരാം.

ശിബി തന്റെ മകനെ അറുത്തു വിധിപോലെ പാകംചെയ്തു പാത്രത്തിലാക്കി അതു തലയിൽ വെച്ചുകൊണ്ടു് ആ ബ്രാഹ്മണനെ അന്വേഷിച്ചു. അപ്പോൾ ഒരാൾ വന്നു്, 'അവിടുത്തെ അതിഥിയായ ബ്രാഹ്മണൻ നഗരത്തിൽ കടന്നു ക്രുദ്ധനായി കൊട്ടാരം, ഭണ്ഡാരം, ആയുധശാല, അന്തഃപുരം, അശ്വശാല, ഗജശാല മുതലായവ ദഹിപ്പിക്കുന്നു'വെന്നു് അറിയിച്ചു. ഈ ഘോരവൃത്താന്തം കേട്ടിട്ടും ഒട്ടും മുഖവൈവർണ്ണ്യം ചേരാതെ ശിബിരാജാവു നഗരത്തിൽ ചെന്നു ബ്രാഹ്മണനെ കണ്ടു്, "ഭഗവാനേ, ഇതാ അന്നം തയ്യാറായിരിക്കുന്നു"വെന്നു പറഞ്ഞു. അതിന്നു് ആ ബ്രാഹ്മണൻ ഒന്നും മിണ്ടാതെ വിസ്മയിച്ചു തല താഴ്ത്തി നിന്നതേയുള്ളൂ.

"ഭഗവൻ, ഉൗൺ കഴിച്ചാലും" എന്നു ശിബി ആ അ
തിഥിയെ പ്രസാദിപ്പിച്ചുകൊണ്ടു ക്ഷണിച്ചു. മുഹൂ
ൎത്തകാലം നിശ്ശബ്ദനായി നിന്നിട്ടു് ആ വിപ്രൻ തല
പൊക്കി ശിബിയെ നോക്കി, "ഭവാൻതന്നെ ഇതു ഭുജി
ക്കുക"യെന്നായി. അതി:നയവാദമെന്നോറു് ഒട്ടും
വൈമനസ്യം കൂടാതെ, വിപ്രനെ പൂജിച്ചു പാത്രമെട
ുത്തു വെച്ചു ഭക്ഷിക്കുവാൻ കൈയുയൎത്തി. ഉടനെ ബ്രാ
ഹ്മണൻ ശിബിയുടെ കൈയിൽ കടന്നുപിടിച്ചു. "ഭ
വാൻ ക്രോധത്തെ കീഴടക്കിയിരിക്കുന്നു; ബ്രാഹ്മണൎക്കു
വേണ്ടി പരിത്യജിക്കുവാൻ വയ്യാത്തതായി ഭവാന്നു് ഒ
ന്നുംതന്നെയില്ല" എന്നിങ്ങിനെ ബഹുമാനിച്ചിട്ടു് ആ
അതിഥി അന്തൎദ്ധാനംചെയ്തു. ആ നിമിഷത്തിൽത്ത
ന്നെ, സ്വന്തം പുത്രൻ ദേവകുമാരനെപ്പോലെ അലം
കൃതനും പുണ്യഗന്ധാഢ്യനുമായി തന്റെ മുമ്പിൽ നി
ല്ക്കുന്നതു മഹാഭാഗനായ ശിബി കണ്ടു. ആ ബ്രാഹ്മ
ണൻ ബ്രഹ്മാവാണു്. ശിബിയെ പരീക്ഷിക്കുവാൻവേ
ണ്ടി ആ വേഷത്തിൽ വന്നതാണു്. ഇതെല്ലാം കഴി
ഞ്ഞതിൽപ്പിന്നെ "എന്തുകൊണ്ടാണു ഭവാൻ അറി
ഞ്ഞുകൊണ്ടു് ഇങ്ങിനെ ചെയ്തതു്?" എന്നു് അമാത്യ
ന്മാർ രാജാവിനോടു ചോദിച്ചു. അതിന്നു ശിബിയുടെ
മറുവടിയാവിതു്:—

"യശസ്സിന്നുവേണ്ടിയോ, അൎത്ഥത്തിന്നുവേണ്ടി
യോ, സുഖഭോഗത്തിന്നുവേണ്ടിയോ അല്ലാ ഞാൻ ദാ
നംചെയ്യുന്നതു്. ഇതാണു പാപം ചേരാത്ത മാൎഗ്ഗമെ
ന്നറിഞ്ഞു ഞാൻ ഇതിലേക്കു തിരിഞ്ഞിരിക്കുന്നു. സ

യ്യജനം സദാ അംഗീകരിക്കുന്നതേതോ അതാണല്ലോ പ്രശസ്തം. ആ പ്രശസ്തത്തിലാണ് എപ്പോഴും എന്റെ മനസ്സു നില്ക്കുന്നതു്.''

ഇങ്ങിനെയാണു ശിബിയുടെ മഹാമാഗത."

൫

ഇന്ദ്രദ്യുമ്നനെന്ന രാജഷി പുണ്യം ക്ഷയിക്കയാൽ സ്വൎഗ്ഗത്തിൽനിന്നു വീണു, തന്റെ കീൎത്തി നശിച്ചു പോയല്ലോ എന്ന വിചാരത്തോടുകൂടി മാൎക്കണ്ഡേയമഹൎഷിയെ ചെന്നു കണ്ടു "ഭവാൻ എന്നെ അറിയുമോ?" എന്നു ചോദിച്ചു.

മാൎക്കണ്ഡേയൻ— പുണ്യത്തിന്നായി ജപാദികൎമ്മങ്ങളിൽ തന്നേ സദാ വ്യാകുലരായിരിക്കുന്ന ഈയുള്ളവൎക്കു് ഭവാനെ ഓൎക്കുവാൻ കഴിയുന്നില്ല. ഞങ്ങൾ എപ്പോഴും നാടുനാടായി ചുററിനടന്നു കഴിയുന്നവരാണു്. ഓരോ ഇടത്തു് ഓരോ രാവു മാത്രമേ തങ്ങാറുള്ളൂ. ഞങ്ങളുടെ മനസ്സു് എപ്പോഴും ധ്യാനത്തിൽ നിമഗ്നമാണു്. അങ്ങിനെയുള്ള ഞങ്ങൾക്കു ഭവാനെപ്പോലെയുള്ളവരെ ഓൎക്കുവാൻ കഴിയുന്നതെങ്ങിനെ? മുമ്പു നടന്നിട്ടുള്ളവയും, മേലിൽ നടക്കുവാൻ പോകുന്നവയുമായ എല്ലാ കാൎയ്യങ്ങളും ഞങ്ങൾക്കു് അറിയുവാൻ കഴിയുമെങ്കിലും, ഏതാണ്ടൊരാളെ ഓൎക്കുവാൻവേണ്ടി മാത്രം അതീതകാലജ്ഞാനത്തിന്നായി ദേഹത്തെ തപിപ്പിക്കുന്നതു ഞങ്ങൾക്കു് ഇഷ്ടമല്ല. ഹിമവാനിൽ പ്രാവാരകൎണ്ണനെന്നു പേരായി ഒരു കൂമൻ പാൎത്തുവരുന്നുണ്ടു്. എന്നെക്കാൾ മുമ്പാണു് അ

വൻ ജനിച്ചിട്ടുള്ളൂ. പക്ഷേ അവൻ ഭവാനെ അറിയുമെന്നു വരാം" എന്നു മാർക്കണ്ഡേയൻ മറുപടി കൊടുത്തു.

ഉടനെ ഇന്ദ്രദ്യുമ്നൻ അശ്വരൂപം ധരിച്ചു മാർക്കണ്ഡേയനെ പുറത്തു കയററി ആ ക്രൂമൻ പാർക്കുന്നേടത്തേയ്ക്കു പോയി. അവിടെ ചെന്നു് "എന്നെ അറിയുമോ" എന്നു രാജാവു ക്രൂമനോടു ചോദിച്ചു. കുറച്ചൊന്നാലോചിച്ചിട്ടു, "ഭവാനെ ഞാൻ അറിയുകയില്ല" എന്നു ക്രൂമൻ പറഞ്ഞു.

ഇന്ദ്രദ്യുമ്നൻ—ഭവാനേക്കാൾ വയോവൃദ്ധനായി ആരാനുമുണ്ടോ?

ക്രൂമൻ—ഉണ്ടു്. ഇന്ദ്രദ്യുമ്നസരസ്സിൽ വാഴുന്ന നാഡീജംഘനെന്ന കൊക്കു് എന്നെക്കാൾ മുമ്പു ജനിച്ചവനാണു്. അദ്ദേഹത്തോടു ചോദിച്ചാൽ അവൻ പറയുമായിരിക്കാം.

മാർക്കണ്ഡേയനേയും ക്രൂമനേയും എടുത്തുകൊണ്ടു് ആ രാജർഷി ഇന്ദ്രദ്യുമ്നസരസ്സിലേയ്ക്കു പോയി. ആ കൊക്കിനെ കണ്ടു "ഭവാൻ ഇന്ദ്രദ്യുമ്നനെ അറിയുമോ?" എന്നു് അവർ ചോദിച്ചു. അറിയില്ലെന്നാണു മറുപടിയുണ്ടായതു്.

"എന്നാൽ, ഭവാനെക്കാൾ മുമ്പു ജനിച്ചവരായി വല്ലവരുമുണ്ടോ?"

"ഈ സരസ്സിൽത്തന്നെ അകൂപാരൻ എന്നു പേരായി ഒരു കൂർമ്മമുണ്ടു്. അദ്ദേഹം എന്നെക്കാൾ വയോവൃദ്ധനാണു്. അദ്ദേഹം ഈ രാജാവിനെ അറിയുമായിരിക്കാം."

ആ കൊക്കുതന്നേ അശ്വപാരനെ വിളിച്ചു:—

"ഞങ്ങൾക്ക ഭവാനോട്ട് ഒന്നു ചോദിക്കേണ്ടതുണ്ട്. ഇങ്ങോട്ടൊന്നു വന്നാൽകൊള്ളാം."

ആമ ആ സരസ്സിൽനിന്നുയന്നു കരയിൽ വന്നു.

"ഭവാൻ ഇന്ദ്രദ്യുമ്നരാജാവിനെ അറിയുമോ?"

ഈ ചോദ്യം കേട്ട് അവൻ ഒരു മുഹൂത്തം എന്തോ ചിന്തിച്ചു നേത്രങ്ങൾ ബാഷ്പപൂണ്ണങ്ങളാകയും, മനസ്സു നടുങ്ങുകയും ദേഹം വിറയ്ക്കുകയും മൂച്ഛിച്ചപോലെ തളരുകയും ചെയ്തുകൊണ്ടു കൈകൂപ്പി നിന്ന് ഇങ്ങിനെ പറഞ്ഞു.

"ഞാൻ ഈ രാജഷിയെ എങ്ങിനെ അറിയാതിരിക്കും? ഈ മഹാത്മാവ് ഇവിടെ എത്രയെത്ര യാഗങ്ങൾ നാട്ടിട്ടുണ്ട്. ഈ സരസ്സുതന്നെ, ഇദ്ദേഹം ദാനംചെയ്തിട്ടുള്ള പശുക്കൾ കൂട്ടത്തോടെ നടന്നുചെന്നിട്ടുണ്ടായതാണ്. ഇതിലാണ് എന്റെ വാസം."

ആമ ഇത്രയും പറഞ്ഞുകഴിഞ്ഞപ്പോഴെയ്ക്കും സ്വഗ്ഗത്തിൽനിന്നു ദേവരഥം അവിടെ ആവിർഭവിച്ചു. ഉടനെ അശരീരിവാക്യമുണ്ടായി:—

"അല്ലയോ ഇന്ദ്രദ്യുമ്ന, ഭവാൻ സ്വഗ്ഗത്തിൽ വന്ന് ഉചിതസ്ഥാനത്തിൽ പ്രവേശിച്ചുകൊള്ളുക. കീത്തിമാനായ ഭവാന്ന് അവ്യഗ്രം സഞ്ചരിക്കേണ്ടതിലേയ്ക്കു രഥം ഇതാ സന്നദ്ധമായിരിക്കുന്നു. പുണ്യകമ്മകീത്തി ഭൂമിയിലെന്നപോലെ സ്വഗ്ഗത്തിലും വ്യാപിക്കും. ആ കീത്തി എത്രകാലം നിലനില്ക്കുന്നുവോ, അത്രകാലംവരെയ്ക്കും, അതിന്നു വിഷയമായിട്ടുള്ളവൻ സ്വഗ്ഗ

സ്ഥപുരുഷനാണ്. ഏതൊരുവന്റെ അപകീൎത്തി ലോകത്തിൽ ഉയരുന്നുവോ, ആ ശബ്ദം അടങ്ങുന്നതുവരെക്കും അവന് അധൎമ്മലോകമായ നരകത്തിൽ കിടക്കേണ്ടിവരും. അതുകൊണ്ട്, ശാശ്വതസുഖത്തെ കാംക്ഷിക്കുന്ന മനുഷ്യൻ പാപവിചാരങ്ങളെ വെടിഞ്ഞു ധൎമ്മത്തെത്തന്നെ ആശ്രയിച്ച് ശുദ്ധവൃത്തനായി വൎത്തിക്കണം."

ഇന്ദ്രദ്യുമ്നൻ ഇതെല്ലാം കേട്ടതിൽപ്പിന്നെ ആ ദേവരഥത്തെ നോക്കി, "ഞാൻ ഈ വൃദ്ധന്മാരെ അവരുടെ സ്ഥാനത്തു എത്തിക്കുന്നതുവരെ നിൽക്കു" എന്നുപറഞ്ഞു മാൎക്കണ്ഡനേയും, പ്രവാരകൎണ്ണനേയും വഹിച്ചു യഥാസ്ഥാനം കൊണ്ടുപോയി വിട്ടു. അനന്തരം ആ രാജൎഷി ആ തേരിൽ കയറി സ്വൎഗ്ഗത്തിലേക്കു പോകയും ചെയ്തു.

## ൨൨. സ്കാന്ദം.

പണ്ടു ദേവാസുരന്മാർ തമ്മിൽ പൊരുതു പരസ്പരം നശിച്ചുതുടങ്ങുകയുണ്ടായി. ഘോരരൂപികളായ ദൈത്യന്മാൎക്കാണ് എപ്പോഴും ജയമുണ്ടായതു്. തന്റെ സൈന്യത്തിൽ അസംഖ്യം പേർ നശിക്കുന്നതു കണ്ടു തനിക്കു സമൎത്ഥനായ ഒരു സൈന്യനായകൻ ഉണ്ടായിരിക്കേണ്ടതിനെപ്പററി വാസവൻ തീവ്രചിന്തയിൽ നിമഗ്നനായി. ദാനവന്മാർ ദേവസേനയെ അടിച്ചുതകൎക്കുന്നതു കണ്ടു, ദേവന്മാരെ സ്വന്തം വീൎയ്യത്താൽ പരി

രക്ഷിക്കാൻ കഴിവുകൂടിയ പുരുഷൻ ആരെന്നു മഹാബലനായ ഇന്ദ്രൻ മാനസശൈലത്തിൽ കയറി ഏകനായി ആലോചിച്ചുകൊണ്ടിരുന്നു. അപ്പോൾ ഏതോ ഒരു സ്ത്രീ ഉറക്കെ കരയുന്നതായ ആർത്തസ്വരം കേൾക്കായിവന്നു.

"അയ്യോ! എന്നെ ആരെങ്കിലും ഒരുവൻ ഓടിവന്നു രക്ഷിക്കേണമേ! എനിക്കൊരു ഭർത്താവിനെ തരേണമേ! ആ രക്ഷിതാവുതന്നെ എന്റെ ഭർത്താവായാലും മതി." എന്നിങ്ങിനെയാണു വിലാപം.

"പേടിക്കേണ്ട" എന്നു വിളിച്ചുപറഞ്ഞുകൊണ്ടു് ഇന്ദ്രൻ ആ ശബ്ദം കേട്ടേടത്തു ചെന്നപ്പോൾ, കിരീടധാരിയായി, ഗദാപാണിയായി, മനശ്ശിലാദിധാതുക്കൾ ചാർത്തിയ പർവ്വതംപോലെ നിലകൊള്ളുന്ന കേശിദൈത്യനേയും അരികെയൊരു കന്യകയേയും കണ്ടു. ആ സ്ത്രീയുടെ കൈ പിടിച്ചുകൊണ്ടു് ഇന്ദ്രൻ കേശിയുടെ നേരെ തിരിഞ്ഞു.

ഇന്ദ്രൻ—എടാ, ദുഷ്ട! നീ എന്തിനാണു് ഈ കന്യകയെ അപഹരിക്കുന്നതു്? വജ്രിയാണു ഞാനെന്നു നീ ഓർക്കണം. ഇവളെ ഉപദ്രവിക്കാതെ നീ നിന്റെ വാട്ടിൽ പോയിക്കൊള്ളുക.

കേശി—എടോ ശക്ര, ഭവാൻ പാകശാസനൻതന്നെയെങ്കിലും എന്നോടിടയാതെ ഇവളെ എനിക്കു വിട്ടുതന്നേയ്ക്കുക. ഞാൻ കാമിക്കുന്നവളാണിവൾ. ഇവിടെ നില്ക്കാതെ ജീവനോടുകൂടി സ്വന്തം പുരത്തിലേയ്ക്കു പോകയാണു ഭവാനു നല്ലതു്.

കേശിയെ വകവെയ്ക്കാതെ ഇന്ദ്രൻ എതിൎത്തുതന്നേ നില്ക്കയാൽ ആ അസുരൻ തന്റെ ഗദ ഇന്ദ്രനെ കൊല്ലുവാൻ ചുഴററിവിട്ടു. പാഞ്ഞുവരുന്ന ഗദയെ ഇന്ദ്രൻ വജ്രംകൊണ്ടു തകൎത്തുകളഞ്ഞു. ഉടനെ ഒരു ശൈലശിഖരം പൊട്ടിച്ചെടുത്തു ക്രുദ്ധനായ കേശി ഇന്ദ്രന്റെ നേരെ പ്രയോഗിച്ചു. അതിനേയും ഇന്ദ്രൻ വജ്രംകൊണ്ടു മുറിച്ചു ഭൂമിയിൽ വീഴ്ത്തി. അങ്ങിനെ വീഴുന്ന ആ കൊടുമുടിയിൽനിന്നു കേശി ഉഗ്രക്കോടെ അടിയേല്ക്കുകയും ചെയ്തു. ഇത്രയുമായപ്പോഠം പീഡിതനായ ആ അസുരൻ മഹാഭാഗയായ ആ കന്യകയെ കൈവിട്ടു് അവിടേനിന്നു് ഓടിപ്പോയി. അനന്തരം ആ ശുഭാനനയോടു് "ഭവതി ആരാണു്? ആരുടേയാണു്? ഇവിടെ എന്താണു ചെയ്യുന്നതു്?" എന്നു ചോദിച്ചു.

കന്യക—ഞാൻ പ്രജാപതിയുടെ പുത്രിയാണു്. ദേവസേനയെന്നാണെന്റെ പേർ. എനിക്കു ദൈത്യസേനയെന്നു പേരായി ഒരു സഹോദരിയുണ്ടു്. അവളെ കേശി ഇതിന്നുമുമ്പുതന്നെ അപഹരിച്ചുകൊണ്ടുപോയി. പ്രജാപതിയുടെ അനുജ്ഞയനുസരിച്ചു ഞങ്ങഠം തോഴിമാരോടുകൂടി ഇവിടെ പതിവായി വിഹരിക്കാൻ വരാറുണ്ടു്. ഞങ്ങളെ കൂട്ടിക്കൊണ്ടുപോകുവാനായി കേശിമഹാസുരൻ ഇവിടെ ദിവസേന വന്നു് അലട്ടിക്കൊണ്ടിരിക്കും. അവന്റെ കൂടെ പോകുവാൻ ദൈത്യസേനയ്ക്കിഷ്ടമുണ്ടു്. എന്നാൽ എനിക്കതു സമ്മതമല്ല. ഒടുവിൽ അവളെ അവൻ ഹരിച്ചുകൊണ്ടുപോയി. ഭവാന്റെ ബലത്താൽ ഇതാ ഞാൻ രക്ഷപ്പെട്ട

കയും ചെയ്തു. ഇനി എനിക്കു ദുർജ്ജയനായ ഒരു ഭ
ത്താവുണ്ടാകണം. അങ്ങിനെയുള്ള ഭത്താവാരെന്നു
ഭവാൻതന്നെ നിർദ്ദേശിക്കണം.

ഇന്ദ്രൻ — എൻെറ അമ്മ ദക്ഷപുത്രിയാകയാൽ ഭവതി
എൻെറ ചിററമ്മയുടെ മകളാണ്. ഭവതിക്കുള്ള
ബലമെന്തെന്നു ഭവതിയിൽനിന്നുതന്നെ എനിക്കു
കേൾക്കണമെന്നുണ്ട്.

കന്യക — അല്ലയോ മഹാബാഹോ! ഞാൻ കേവലം അ
ബലയാണ്. എന്നാൽ എൻെറ ഭത്താവ് ഏററവും
ബലവാനായിരിക്കും. സുരന്മാരും അസുരന്മാരും ഒരു
പോലെ അടിപണിയുന്ന പുരുഷനാണ് എൻെറ
ഭത്താവാകുക എന്ന് അച്ഛൻ എനിക്കു വരം തന്നി
ട്ടുണ്ട്.

ഇന്ദ്രൻ — ഭവതിയുടെ ഭത്താവിന്ന് എങ്ങിനെയുള്ള ബ
ലമാണ് ഉണ്ടായിരിക്കുക എന്നുകൂടിയും ഭവതി പ
റയണം.

കന്യക — ദേവദാനവയക്ഷന്മാർ കിന്നരോരഗരാക്ഷസർ
എന്നിവക്കെല്ലാം അജയ്യനായി ദുഷ്ടദൈത്യന്മാരുടെ
ഹന്താവായി മഹാവീര്യനായി മഹാബലനായിരി
ക്കും എൻെറ ഭത്താവ്. കീർത്തിവദ്ധനനായ ആ
ബ്രഹ്മണ്യൻ ഭവാനോടുകൂടി സവ്വത്രതങ്ങളേയും ജയി
ച്ച് ശോഭിക്കും.

ഇങ്ങിനെ ആ ദേവി പറഞ്ഞതു കേട്ട ദുഃഖിത
നായ ഇന്ദ്രൻ വീണ്ടും ചിന്തയിലാണ്ടു. ആ ദേവി പറ
ഞ്ഞതുപോലെയുള്ള ഒരു ഭത്താവിനെ വാസവൻ പല

മട്ടു ചിന്തിച്ചുനോക്കീട്ടും കാണുകയുണ്ടായില്ല. ആ ഘട്ടത്തിൽ ഒരു ഭാസ്കരപ്രഭൻ ഉദിച്ചുയരുന്ന ഭാസ്കരനെ കണ്ടു. ദിവാകരപ്രഭയാൽ കാന്തി മങ്ങിക്കൊണ്ടു നിൽക്കുന്ന മഹാഭാഗനായ സോമനേയും നിറഞ്ഞ കറുത്ത വാവിന്നാൾ രൌദ്രമുഹൂൎത്തത്തിൽ ഉദയപൎവ്വതത്തിന്മേൽ ദേവാസുരഗണത്തോടും ശക്രൻ കണ്ടു. പൂൎവ്വസന്ധ്യ ചെങ്കാറന്നിറഞ്ഞും സമുദ്രം ചെന്നീർ നിറഞ്ഞുമിരിക്കുന്നു. ഭൃഗ്വംഗിരസ്സ് മുതലായവർ വിവിധമന്ത്രങ്ങളാൽ ഹോമിക്കുന്ന ഹവ്യത്തെ പരിഗ്രഹിച്ചുകൊണ്ട് അഗ്നി ദിവാകരനോട് അണഞ്ഞിരിക്കുന്നു. സൂൎയ്യൻ ഇരുപത്തിനാലാം പൎവ്വത്തിൽ സ്ഥിതിചെയ്യുന്നു. സോമൻ രൌദ്രധൎമ്മത്തെ പ്രാപിച്ചു സൂൎയ്യനോടു ചേൎന്നിരിക്കുന്നു. സൂൎയ്യചന്ദ്രന്മാൎക്കുണ്ടായിരുന്ന ഈ ഐക്യത്തേയും ഈ രൌദ്രസംഘാതത്തെയും കണ്ടു ഇന്ദ്രൻ ഇങ്ങിനെ വിചാരിച്ചു:—

“സൂൎയ്യചന്ദ്രന്മാൎക്ക് ഇതാ ഘോരമായ പരിവേഷം കാണുന്നു. ഈ രാത്രിയുടെ അവസാനത്തിൽത്തന്നെ ദാരുണയുദ്ധം നേരിടുമെന്നാണ് ഈ നിമിത്തങ്ങളെല്ലാം സൂചിപ്പിക്കുന്നത്. ഈ പുഴയും കടലും ചോര നിറഞ്ഞൊഴുകുന്നു. കുറുക്കപ്പെണ്ണു വായിൽ എരിതീയോടുകൂടി സൂൎയ്യനെ നോക്കി നിലവിളിക്കുന്നു. ഇക്കാണുന്ന രൌദ്രസംഘാതത്തിൽ മഹാതേജസ്സു കലൎന്നിരിക്കുന്നു. സൂൎയ്യചന്ദ്രന്മാരും അഗ്നിയും തമ്മിലുണ്ടായിരിക്കുന്ന ഈ സമാഗമം ഏറ്റവും അത്ഭുതം തന്നെ. സോമനിൽനിന്നു ജാതനാകുന്ന പുത്രൻ ഈ ദേവിയുടെ ഭൎത്താവാകു

വാൻ യോഗ്യനാവാം, അഥവാ സൎവ്വഗുണസമ്പൂൎണ്ണനാ
യ അഗ്നിയിൽനിന്നു് ഒരു പുത്രനുണ്ടായാൽ ആ
പുത്രനും ഈ ദേവിയുടെ ഭൎത്താവാകുവാൻ അൎഹൻ
തന്നെ.”

ഇങ്ങിനെയോരോന്നു വിചാരിച്ചു് ഇന്ദ്രൻ ദേവ
സേനയെ കൂട്ടിക്കൊണ്ടു ബ്രഹ്മലോകത്തേക്കു പോ
യി. അവിടെച്ചെന്നു പിതാമഹനെക്കണ്ടു് “ഈ ദേവി
ക്കു് എല്ലാംകൊണ്ടും യുക്തനായ ശൂരഭൎത്താവിനെ ത
ന്നാലും” എന്നു പ്രാൎത്ഥിച്ചു.

ബ്രഹ്മാവു്—ഞാൻ ചിന്തിച്ചുകൊണ്ടിരിക്കുന്ന കാൎയ്യംത
ന്നെയാണു ദാനവനാശനനായ ഭവാൻ ഇപ്പോൾ വ
ന്നു പറഞ്ഞതു്. എന്റെ വിചാരംപോലെതന്നെ മ
ഹാവിക്രമനും, മഹാബലനുമായ ഒരാൾ ജാതനാകും.
ആ പുരുഷൻ സേനാനിയായിനിന്നു ഭവാനോടുകൂടി
ശത്രുക്കളോടു പൊരുതും. ആ വീൎയ്യവാൻ ഈ ദേവി
യുടെ ഭൎത്താവാകുകയും ചെയ്യും.

ഈ ശുഭവൃത്താന്തം കേട്ടു പിതാമഹനെ നമസ്ക
രിച്ചു ദേവേന്ദ്രൻ ആ കന്യകയോടുകൂടി ദേവൎഷിമാർ
ഇരിക്കുന്നേടത്തേക്കു പോയി. വസിഷ്ഠൻ മുതലായ മ
ഹാബലന്മാരായ വിപ്രേന്ദ്രന്മാർ തപശ്ശക്തിയോടെ
നടത്തുന്ന യാഗത്തിൽനിന്നു് അവരവൎക്കുള്ള സോമഭാ
ഗത്തെ പാനം ചെയ്വാനായി ഇന്ദ്രനെ പിന്തുടൎന്നു ദേ
വന്മാരെല്ലാം അവിടെ വന്നുകൂടി. യഥാന്യായം യാഗ
ത്തിൽ ഏൎപ്പെട്ടു് ആ മഹാത്മാക്കൾ സൎവ്വദേവന്മാൎക്കുമാ
യി കത്തിയെരിയുന്ന അഗ്നിയിൽ ഹവ്യത്തെ ഹോമി

ച്ചു. ആഹൂതനായ അത്ഭുതഹുതാശനൻ വിധിപോലെ സൂൎയ്യമണ്ഡലത്തിൽനിന്നു നിൎദ്ധൂമമായി പുറപ്പെട്ടു വന്നു വിപ്രന്മാരാൽ മന്ത്രപൂൎവ്വം ഹുതമായ വിവിധഹവ്യത്തെയെല്ലാം ഋഷികളിൽനിന്നു പ്രതിഗ്രഹിച്ചു ദേവന്മാൎക്കു കൊടുത്തു. ഋതുകഴിഞ്ഞു തിരിച്ചുചെല്ലുമ്പോൾ ആ മഹാത്മാക്കളായ ദേവൎഷിമാരുടെ പത്നികൾ അവരവൎക്കുള്ള ആസനങ്ങളിൽ ഇരുന്നുകൊണ്ടു സസുഖം നിദ്ര ചെയ്യുന്നതു് അത്ഭുതൻ കണ്ടു. സ്വൎണ്ണവിഗ്രഹംപോലെ സുപ്രഭകളും ചന്ദ്രലേഖപോലെ വിമലകളും അഗ്നിപോലെ തേജസ്വിനികളും താരകൾപോലെ ദൎശനീയകളും ആയ അവരെ അത്ഭുതൻ കണ്ടു് അവരിൽ മനസ്സുപതിഞ്ഞു ക്ഷുഭിതേന്ദ്രിയനായിത്തീൎന്നു. സാധ്വികളായ ദ്വിജേന്ദ്രപത്നികളെ കണ്ടു താൻ കാമവശനായിക്ഷോഭിച്ചതു് അന്യായമായി എന്നു് അഗ്നി, പിന്നീടു് ഓൎക്കാതിരുന്നില്ല. എന്നിട്ടും തന്റെ മനസ്സു പിൻവലിക്കുവാൻ ആ അഗ്നിക്കു കഴിയാതെയാണു വന്നതു്. താൻ കാമിക്കുന്ന ആ വിപ്രപത്നികൾ തന്നിൽ കാമമില്ലാത്തവരാകയാൽ കാരണംകൂടാതെ അവരെ സ്പൎശിക്കയോ ദൎശിക്കയോ ചെയ്തുകൂടെന്നു് അത്ഭുതൻ അറിഞ്ഞു. അതുകൊണ്ടു് ആ അഗ്നി ആ സുന്ദരികളെ വീണ്ടും വീണ്ടും കാണുവാനായി ഗാൎഹപത്യത്തിൽ പ്രവേശിച്ചു. എന്നിട്ടു കാഞ്ചനപ്രഭകളായ അവരെ തന്റെ ശിഖകളെക്കൊണ്ടു് അടുത്തടുത്തു തൊട്ടുമാറു് അത്ഭുതൻ കണ്ടു കണ്ടു രസിച്ചു. ഇങ്ങിനെ വളരെ നേരം ആ വരാംഗനകളെ നോക്കിക്കൊണ്ടിരുന്നതിനാൽ ആ കാമപരവശ

നായ അഗ്നിയുടെ മനസ്സ് അവരിൽ അധികം അധികം ഊന്നുകയാണു ചെയ്തതു്. ആ ബ്രാഹ്മണസ്ത്രീകൾ അന്യർക്കു ലഭിക്കാവുന്നവരല്ലായ്കയാൽ അവരാൽ മാരസന്തപ്തനായ അത്ഭുതൻ തനിക്കു് ഇനി മരണം തന്നെയാണു ഗതി എന്നു നിശ്ചയിച്ചു കാടുകയറി.

അത്ഭുതനെ ദക്ഷപുത്രിയായ സ്വാഹ ഇതിനുമുമ്പു തന്നെ കാമിച്ചുകൊണ്ടിരിക്കുന്നുണ്ടു്. തന്റെ കാമനിവൃത്തിക്കു് ആ ഭാമിനി പല നാളായി തരംനോക്കിക്കൊണ്ടിരിക്കയാണു്. അപ്രമത്തനായ ആ അഗ്നിയെ പ്രാപിക്കുന്നതിനു സ്വാഹ ഇതുവരെ പഴുതൊന്നും കണ്ടില്ല. ഇപ്പോൾ അത്ഭുതൻ ആ മഹർഷികളുടെ പത്നികളാൽ കാമസന്തപ്തനായി കാടുകയറുകയാൽ അക്കാര്യം ശരിക്കറിഞ്ഞ ആ അനിന്ദിത ഇനി വേണ്ടുന്നതെന്തെന്നു ചിന്തിച്ചു.

"കാമാർത്തയായ ഞാൻ സപ്തർഷിപത്നികളുടെ രൂപം ധരിച്ചു് അത്ഭുതനെ കാമമോഹിതനാക്കും. അങ്ങിനെ ചെയ്താൽ അത്ഭുതന്നു പ്രീതിയുണ്ടാകയും എന്റെ കാമം നിവർത്തിയ്ക്കുകയും ചെയ്യും."

സ്വാഹ ഇങ്ങിനെ തീരുമാനിച്ചു് ആദ്യമായി അംഗിരസ്സിന്റെ പത്നിയായ ശിവയുടെ രൂപം ധരിച്ചു. ശീലരൂപഗുണങ്ങളും തികഞ്ഞ ശിവയായി ആ വരാംഗന അത്ഭുതന്റെ അരികേ ചെന്നു.

ശിവ—അല്ലയോ അഗ്നിദേവ ഭവാനാൽ കാമസന്തപ്തയായിത്തീർന്നിരിക്കുന്ന എന്നെ ഭവാൻ കാമത്തോടെ കൈക്കൊണ്ടാലും. എന്റെകാമംപോലെ ഭവാൻ

ചെയ്യാതിരുന്നാൽ ഞാൻ നിശ്ചയമായും മരിക്കും. ഞാൻ ദുരംഗിരസ്സിന്റെ ഭാൎയ്യയായ ശിവയാണ്. സപ്തൎഷിപത്നികളായ ഞങ്ങൾ കൂടിച്ചേൎന്നാലോചിച്ചു തീൎമാനിച്ചതു് അനുസരിച്ചാണു ഞാൻ ആദ്യമായി ഇങ്ങോട്ടു പോന്നതു്.

അദ്ഭുതൻ— ഞാൻ കാമാൎത്തനാണെന്നു ഭവതിയും മറ്റുള്ളവരും എങ്ങിനെയാണ് അറിഞ്ഞതു്?. ഭവതിയെപ്പോലെതന്നെ എന്നെ കാമിക്കുന്നവരാണോ സപ്തൎഷിപ്രിയകളായ മറ്റുള്ളവരും?

ശിവ— ഞങ്ങൾ ഭവാനെ എപ്പോഴും കാമിച്ചുകൊണ്ടാണിരിക്കുന്നതു്. എന്നാൽ ഭവാന്റെ മനോഗതി എങ്ങിനെയാണെന്നു് അറിയായ്കകൊണ്ടു ഞങ്ങളുടെ കാമം വെളിപ്പെടുത്തുവാൻ ഭയപ്പെട്ടുകൊണ്ടാണു് ഇതുവരെ കഴിഞ്ഞതു്. ഇപ്പോൾ ഇംഗിതങ്ങൾകൊണ്ടു ഭവാന്റെ മനസ്സു ഞങ്ങൾക്കറിയുവാൻ കഴികയാൽ മറ്റുള്ളവർ എന്നെ ഭവാന്റെ മുമ്പിലേക്കു് അയച്ചിരിക്കുന്നു. രതിക്രീഡസ്സുകയായി വന്നിരിക്കുന്ന എന്റെ ഈ കാമതാപം ഭവാൻ ഉടൻതന്നെ ശമിപ്പിച്ചുതന്നാലും. കൂട്ടുകാർ എന്നെ കാത്തുകൊണ്ടിരിക്കുന്നുണ്ടു്. എനിക്കു് ഉടൻ പോകണം.

ആ കൃത്രിമശിവയുടെ കാമംപോലെ അദ്ഭുതൻ മോദവും പ്രീതിയും ചേൎന്നു് ആ കാമിനിയെ പ്രാപിച്ചു. ഈ സംയോഗത്തിൽ അദ്ഭുതനിൽനിന്നു് ആവിഷ്കരിച്ച രേതസ്സു് ആ ദക്ഷപുത്രി തന്റെ കയ്യാൽ ഗ്രഹിച്ചു. തന്റെ ഈ രൂപം ഈ കൂട്ടിൽ ആരാനും കാണുന്നതാ

യാൽ സപ്തർഷിപത്നികൾ അഗ്നിയെ കാമിച്ചുവെന്നു
വൃഥാദോഷപ്രസ്താവത്തിന് ഇടയാകുമെന്നും, അതു
കൊണ്ടു ഞാൻ ഈ രേതസ്സിനെ സൂക്ഷിച്ചുകൊണ്ടു ഗരു
ഡിയായി വേഷം മാറിപ്പറക്കാമെന്നും അങ്ങിനെ
ചെയ്താൽ ഈ വനത്തിൽനിന്നു പുറത്തു പോകുവാൻ ത
നിക്ക് എളുപ്പമാകുമെന്നും നിശ്ചയിച്ചു സ്വാഹാ അങ്ങി
നെതന്നെ ചെയ്തു. ആ മഹാവനത്തിൽനിന്നു ഗരുഡീ
രൂപം ധരിച്ചു പറന്നുചെന്ന് ആ ദേവി ശരസ്തംബങ്ങ
ളാൽ (അമകളാൽ) ആവൃതമായ ശ്വേതപർവ്വതത്തിൽ
എത്തി. ദൃഷ്ടിയിൽത്തന്നെ വിഷമുള്ള അത്ഭുതരൂപിക
ളായ ഏഴുതലപ്പാമ്പുകളാൽ സുരക്ഷിതവും രാക്ഷസാദി
കളാലും പിശാചങ്ങളാലും രൌദ്രഭൂതങ്ങളാലും സമ്പൂ
ർണ്ണവും പക്ഷിമൃഗാകുലവുമാണ് ആ പർവ്വതം. ഏററവും
ദുർഗ്ഗമമായ ആ ശൈലാഗ്രത്തിൽ ബലാൽ ചെന്ന് അ
വിടെ ഒരു കാഞ്ചനകുണ്ഡത്തിൽ തന്റെ വശമുള്ള രേ
തസ്സിനെ ആ ശുഭാംഗി സത്വരം നിക്ഷേപിച്ചു. മഹാ
ത്മാക്കളായ സപ്തർഷികളുടെ സപ്തപത്നികളുടെ രൂപം
ധരിച്ച് അഗ്നിയെ കാമിപ്പിക്കുവാൻ സ്വാഹാ കരുതി
യിരുന്നുവെങ്കിലും ഭർത്തൃശുശ്രൂഷണത്തിലും തപഃപ്ര
ഭാവത്തിലും സർവ്വോത്തമയായ അരുന്ധതിയുടെ ദിവ്യ
രൂപം മാത്രം കൈക്കൊള്ളുന്നതിന്നു ശക്തയായില്ല.
വേറെ ആറു പേരുടെ രൂപത്തിലും സ്വാഹാ അഗ്നിയെ
പ്രാപിച്ചു. അപ്പോഴെല്ലാം രേതസ്സു കയ്യിലെടുത്തു ആ
കുണ്ഡത്തിൽ നിക്ഷേപിക്കയും ചെയ്തു. ഇങ്ങിനെ ആറു
കുറിയുണ്ടായതിൽപ്പിന്നെ, തേജസ്സാൽ സംവൃതമായ

ആ രേതസ്സുകളെ കൂട്ടിച്ചേൎത്തു് ആ കാമിനി പ്രഥമതി
ഥിയിൽ പുത്രനാക്കിച്ചമച്ചു. ആറു ശിരസ്സുകളോടും പ
ന്ത്രണ്ടു ചെവികളോടും പന്ത്രണ്ടു കണ്ണുകളോടും അത്ര
യും കൈകളോടും ഒരേ കഴുത്തോടും ഒരേ വയറോടുംകൂ
ടിയ ഒരു കുമാരൻ ആ ഖണ്ഡത്തിൽനിന്നു ജാതനായി.
ദ്വിതീയയിൽ ആകൃതി തെളിഞ്ഞു. തൃതീയയിൽ ശിശു
വായി. ചതുൎത്ഥിയിൽ ഗുഹനായി ഭവിച്ചു. തുടുതുടുത്ത
പെരുംകാറും മിന്നൽപ്പിണരും കലൎന്നിരിക്കവേ അതി
ന്നിടയിൽനിന്നു പെരിയ ചെങ്കാറോടുകൂടി ഉയരുന്ന
സൂൎയ്യനെപ്പോലെ ആ ബാലൻ വിളങ്ങി. ജനിച്ചു ഉട
നെതന്നെ ആ ബാലൻ ത്രിപുരാന്തകൻ നിക്ഷേപിച്ചി
രുന്ന അസുരനാശകമായ ശ്രേഷ്ഠധനുസ്സെടുത്തു് ഒന്നു ഗ
ൎജ്ജിച്ചു. വിപുലവും രോമഹൎഷണവുമായ വില്ലാണതു്.
ഗുഹന്റെ ഗൎജ്ജനം കേട്ടു ചരാചരാത്മകമായ ത്രിലോ
കങ്ങളും മോഹിച്ചുപോയി. പെരിങ്കാർ നിരയിൽനിന്നു്
ഇടിവെട്ടുംപോലെ ഘോരമായുണ്ടായ ആ ശബ്ദത്താൽ
ചിത്രൻ ഐരാവതൻ എന്നീ മഹാഗജങ്ങൾ ഓടിയെ
ത്തി. പാഞ്ഞുവരുന്ന അവയെ ഇരുകൈകൾകൊണ്ടു
പിടിച്ചു് ഒരു കയ്യിൽ വേലും മറ്റൊരു കയ്യിൽ താമ്ര
ചൂഡനുമായി ആ സൂൎയ്യദ്യുതിയായ അഗ്നിപുത്രൻ വില
സി. മഹാകായം ചേൎന്ന കുക്കുടത്തെ ആ മഹാഭുജനാ
യ ബലിശ്രേഷ്ഠൻ അണച്ചു പിടിച്ചു ഭീമമായി ഗൎജ്ജി
ച്ചുകൊണ്ടു ക്രീഡിച്ചു. ആ ബലവാൻ ഇടത്തെകൈകൊണ്ടും
ഉത്തമശംഖം ഗ്രഹിച്ചു ബലമേറിയ ഭൂതങ്ങൾപോലും
പേടിച്ചു വിറയ്ക്കുമാറു് ഉറക്കെ ഊതി. വേറെ ഇരു

കൈകൾകൊണ്ട് ആകാശത്തിൽ പലമട്ടു തുടരെത്തുടരെ അടിച്ചു. മൂന്നുലോകങ്ങളേയും മുഖങ്ങളെക്കൊണ്ടു വലിച്ചു കുടിക്കുംപോലെ ആ മഹാതേജസ്വി അവിടെ കളിച്ചുതുടങ്ങി. ഉദയാദ്രിയിൽ സൂൎയ്യനെന്നപോലെ പൎവ്വതാഗ്രത്തിൽ ആ അപ്രമേയാത്മാവായ അത്ഭുതവിക്രമൻ സ്വച്ഛന്ദം വാണുകൊണ്ടു തന്റെ നാനാമുഖങ്ങളാൽ ദിക്കൊക്കെ ഒന്നു നോക്കി, വിവിധഭാവങ്ങൾ കണ്ടു വീണ്ടും ഗൎജ്ജിച്ചു. ആ ശബ്ദംകേട്ടു ചുററുമുള്ള ജനങ്ങൾ ഭീതരായി മനസ്സിളകി. പല മട്ടിൽ വീഴുകയും അവർ സ്കന്ദനെ ശരണംപ്രാപിക്കയും ചെയ്തു. അങ്ങിനെ ആശ്രയിച്ച ആ മഹാബലന്മാരും നാനാവൎണ്ണന്മാരും ആയ ജനങ്ങളെ ബ്രാഹ്മണർ പാൎഷദന്മാർ എന്നു വിളിച്ചു. മഹാബാഹുവായ ഗുഹൻ എഴുന്നേററു ശരണാഗതന്മാരെയെല്ലാം സാന്ത്വനം ചെയ്തതിൽപ്പിന്നെ ശ്വേതമഹാപൎവ്വതത്തിൽ വില്ലുവലിച്ചു അമ്പുകൾ ചൊരിഞ്ഞുതുടങ്ങി. ഹിമവൽപുത്രനായ ക്രൌഞ്ചശൈലത്തെ ശരങ്ങളെക്കൊണ്ടു ഭേദിച്ചു ഹംസങ്ങൾക്കും കഴുകൾക്കും മേരുപൎവ്വതത്തിലേക്കു പോകുവാൻ മാൎഗ്ഗമുണ്ടാക്കി. വലുതായ ആൎത്തസ്വരത്തോടുകൂടിയാണു ക്രൌഞ്ചപൎവ്വതം തകൎന്നു വീണതു്. ആ വീഴ്ച കണ്ടു മററുമലകളും ഉറക്കെ നിലവിളിച്ചു. ആ ആൎത്തന്മാരുടെ കരച്ചിൽ കേട്ടിട്ടും അമേയാത്മാവായ ആ മഹാബലൻ പിൻവാങ്ങാതെ വേലെടുത്തുയൎത്തി ഒന്നുകൂടി അലറി. എന്നിട്ടു തെളിഞ്ഞു തിളങ്ങുന്ന ആ വേലു് ആ മഹാത്മാവു് എറിഞ്ഞു ശ്വേതഗിരിയുടെ ശിഖരത്തെ ഉൗക്കോടെ ഘോരമായി

മുറിച്ചു. വേലോറു മുറിഞ്ഞ ശ്വേതഗിരി ഉടനെ മററു ശൈലങ്ങളോടുകൂടി സ്കന്ദനെപ്പേടിച്ചു ഭൂമിയെ വിട്ടു മേല്പോട്ടുയൎന്നു. അപ്പോൾ നാലുപാടും തകൎന്നു പൊടിഞ്ഞു വ്യഥ വളൎന്നു ഭൂമി ആൎത്തയായി സ്കന്ദനെ ആരാധിക്കയാൽ വീണ്ടും ബലവതിയായി. ആകാശത്തിലേക്കുയൎന്ന പൎവ്വതങ്ങളെല്ലാം ഭൂമിയിൽ തിരിച്ചുവന്നു ഗുഹനെ നമസ്കരിച്ചു. ഇതെല്ലാമുണ്ടായതു ശുക്ലപഞ്ചമിയിലാണു്. അന്നു ലോകം സ്കന്ദനെ ഭക്തിപൂൎവ്വം സേവിച്ചു.

മഹാസത്വനും മഹാബലനുമായ മഹാസേനൻ ജനിച്ചപ്പോൾ വിവിധങ്ങളും ഘോരരൂപങ്ങളുമായി മഹത്തായ ഉൽപാതങ്ങളുണ്ടായി. സ്ത്രീപുരുഷന്മാൎതമ്മിൽ പിണങ്ങുകയും ശീതോഷ്ണാദിദ്വന്ദ്വഭാവങ്ങൾ നിലതെററുകയും ചെയ്തു. ആകാശവും ദിക്കുകളും ഗ്രഹങ്ങളും അസാധാരണമായി ജ്വലിച്ചു. ഭൂമി ഉറക്കെ നിലവിളിച്ചു. ഇങ്ങിനെ മഹാഘോരങ്ങളായ ഉല്പാതങ്ങൾ ചുററുമുണ്ടായതു കണ്ടു് ഭീതരായിത്തീൎന്ന ലോകകൎത്താക്കന്മാരായ മഹൎഷികൾ ലോകങ്ങൾക്കു ശാന്തിയേയുളവാക്കി.

"സപ്തൎഷിപത്നികളിൽ ആറു പേരോടുകൂടി ഇവിടെവെച്ചു രമിച്ചു് അത്ഭുതാഗ്നി നമുക്കു് അനൎത്ഥത്തെയുണ്ടാക്കിയിരിക്കുന്നു"വെന്നു ചൈത്രരഥവനത്തിലെ നിവാസികൾ പരസ്പരം ആവലാതിപ്പെട്ടു തുടങ്ങി. സ്വാഹാദേവി ഗരുഡീരൂപം ധരിച്ചു പറന്നുപോകുന്നതു കണ്ടിട്ടുള്ള വേറെ ചിലർ ഗരുഡിയെ നോക്കി "നീയം

ണു ഞങ്ങൾക്ക് ഈ അനൎത്ഥമെല്ലാം വരുത്തിവെച്ചതു്" എന്നു് ആക്ഷേപിച്ചു. ഇതിന്നെല്ലാം ഹേതുഭൂത സ്വാഹയാണെന്ന വാസ്തവം ആരുംതന്നെ അറിഞ്ഞില്ല. ഗരുഡി തന്നെക്കുറിച്ചു ജനങ്ങൾ പറയുന്നതു കേട്ട പതുക്കെ സ്കന്ദന്റെ മുമ്പിൽച്ചെന്നു "ഞാനാണു നിന്റെ അമ്മ"യെന്നു് ഒരു കള്ളവു തട്ടിവിടുകയുണ്ടായി. സപ്തൎഷികളാകട്ടെ, മഹത്തായ രാജസ്സോടുകൂടി ഒരു കുമാരൻ ജാതനായിരിക്കുന്നുവെന്നും അവന്റെ ജനനമാർതങ്ങളുടെപത്നിമാരാണെന്നും കേട്ടു് അരുന്ധതിയേയൊഴികെ മറെറല്ലാവരേയും പരിത്യജിച്ചു. ഇതറിഞ്ഞു സ്വാഹ ചെന്നു് ആ കുമാരൻ തന്റെ പുത്രനാണെന്നും മററാൎക്കും ഇതിൽ ഉത്തരവാദമില്ലന്നും വീണ്ടും വീണ്ടും പറഞ്ഞിട്ടും ഋഷികൾ വിശ്വസിച്ചില്ല. സപ്തൎഷികൾ ചെയ്ത ആ യാഗം കഴിഞ്ഞതിൽപ്പിന്നെ വിശ്വാമിത്രമഹാമുനി അത്ഭുതന്റെ ചേഷ്ടിതങ്ങളെക്കുറിച്ചു സംശയിച്ചു് ആ കാമസന്തപ്തനായ അഗ്നിയെ ഒളിവിൽ പിന്തുടരുകയുണ്ടായി. പിന്നീടു നടന്നതുമുഴുവൻ അതേവിധം വിശ്വാമിത്രൻ കണ്ടുതന്നെ അറിഞ്ഞിട്ടുണ്ടു്. ആ മുനിയാണു കുമാരനെ പ്രഥമമായി ശരണം പ്രാപിച്ചതു്. എന്നിട്ടു ദിവ്യമായ മഹാസേനസ്തവം അദ്ദേഹം ചമച്ചു. സ്കന്ദന്നായി ജാതകൎമ്മാദിമുതൽക്കുള്ള മംഗളകൎമ്മങ്ങളെല്ലാം ചെയ്തതു വിശ്വാമിത്രനാണു്; ഷൺമുഖമാഹാത്മ്യത്തേയും കുക്കുടസിദ്ധിയേയും ശക്തി(വേല്) ദേവിലാഭത്തേയും പാരിഷദപ്രാപ്തിയേയും ആ മഹാമുനി ലോകഹിതത്തിന്നായി ഉണ്ടാക്കി. അതു

കൊണ്ടു വിശ്വാമിത്രമുനി കുമാരന്നു് ഏററവും പ്രിയനായിത്തീൎന്നു. സ്വാഹ ദേവൎഷിപത്നികളുടെ വേഷം ധരിച്ചാണ് കുമാരനെ ജനിപ്പിച്ചതെന്നും ഇതിൽ മററാക്കും അപരാധമില്ലെന്നും വിശ്വാമിത്രൻ പറഞ്ഞുവെങ്കിലും ലോകാപവാദഭയംകൊണ്ടു് ഋഷികൾ അവരുടെ പത്നികളെ തള്ളിക്കളയുകതന്നെ ചെയ്തു.

സ്കന്ദോല്പത്തി കേട്ട ദേവന്മാർ ഒന്നിച്ചു ചേൎന്നു വാസവന്റെ മുമ്പിൽച്ചെന്നു.

ദേവന്മാർ—"അല്ലയോ മഹാബലനായ ശക്ര, ആൎക്കും താങ്ങുവാൻ വയ്യാത്ത അത്രയും ബലം ഈ സ്കന്ദനുണ്ടു്. അതുകൊണ്ടു് അവനെ ഭവാൻ ഉടൻ കൊല്ലേണ്ടതാണ്. അവനെ കൊല്ലാതിരുന്നാൽ അവൻ ത്രൈലോക്യത്തെയും ഞങ്ങളേയും ഭവാനേയും നിഗ്രഹിച്ചു ദേവേന്ദ്രനായിബ്ഭവിക്കും.

"മഹാബലനാണ് ഈ ബാലൻ. ലോകസ്രഷ്ടാവിനെക്കൂടിയും യുദ്ധത്തിൽ ആക്രമിച്ചു നശിപ്പിക്കുവാൻ ഇവന്നു കെല്പുണ്ടു്. എനിക്കു് ഇവനെ കൊല്ലുവാൻ കഴിവില്ല." എന്നിങ്ങിനെ വ്യഥയോടുകൂടിയ മറുപടിയാണ് ഇന്ദ്രനിൽനിന്നു പുറപ്പെട്ടതു്.

വീൎയ്യമില്ലായ്കകൊണ്ടാണ് ഇപ്രകാരം പറയുന്നതെന്നു് ഇന്ദ്രനെ പുച്ഛിക്കയും കാമംപോലെ വീൎയ്യം ചേരുന്ന ലോകമാതാക്കൾ ഉടനെ ചെന്നു് ആ കുമാരനെ കൊല്ലട്ടേയെന്നു നിയോഗിക്കയും ചെയ്തു ദേവന്മാർ പിരിഞ്ഞുപോയി. ലോകമാതാക്കൾ മലയിൽ ചെന്നു നോക്കിയപ്പോൾ ആ കുമാരൻ അതുല്യബലനാം അജ

യ്യനമാണെന്നു കണ്ടു വിഷണ്ണകളും വിവൎണ്ണമുഖികളുമാ
യിത്തീരുവെന്നുതന്നെയല്ലാ, അവരെല്ലാവരും സ്കന്ദനെ
ശരണം പ്രാപിക്കയുമുണ്ടായി. അവർ ആ മഹാബലനോ
ടു തങ്ങളുടെ പുത്രനാകേണമെന്നും സ്നേഹവിവശരായ ത
ങ്ങളെ കൈക്കൊണ്ടു കൊണ്ടാടേണമെന്നും പ്രാൎത്ഥിച്ചു.
ഇതു കേട്ടു മുലപ്പാൽ കുടിക്കുവാൻ ആശ വളൎന്നു കു
മാരൻ ലോകമാതാക്കളെ പൂജിച്ച് അവൎക്ക് ഇഷ്ടദാനം
ചെയ്തു. ഈ സന്ദൎഭത്തിൽ പിതാവായ അത്ഭുതൻ ത
ന്നെ കാണ്മാൻ വരികയാൽ അദ്ദേഹത്തെ മാതൃഗണ
ത്തോടുകൂടി കുമാരൻ അൎപ്പിച്ചു തൃപ്തനാക്കി. അഗ്നി അ
വിടെ മഹാസേനന്റെ രക്ഷസ്സായി ചുഴന്നുകൊണ്ടുനി
ന്നു. സപ്തമാതാക്കളിൽ വെച്ചു ശ്രേഷ്ഠയും ക്രോധജാത
യും രക്തഭോജനയും രക്തസാഗരകന്യകയുമായ ക്രോ
ധാംഗന മഹാസേനനെ ആശ്ലേഷിച്ച് അമ്മ മകനെയെ
ന്നപോലെ പരിപാലിച്ചു. അഗ്നിയാവട്ടെ അജമുഖ
നായിത്തീൎന്നു തന്റെ പുത്രനെ കളിക്കോപ്പെന്ന പോ
ലെ പൎവ്വതത്തിന്മേൽ രമിപ്പിച്ചുകൊണ്ടു വാണു.

അഗ്നിഗ്രഹങ്ങളും, ഉപഗ്രഹങ്ങളും, ഋഷികളും ലോ
കമാതാക്കളും, പാരിഷദന്മാർ മുതലായവരും മറ്റു പല
ഘോരദേവന്മാരും ചുഴന്നുകൊണ്ടാണു മഹാസേനൻ
വാഴുന്നതെന്നറിഞ്ഞപ്പോൾ ആ ബാലനെ ജയിക്കുവാൻ
പ്രയാസമാണെന്ന് ദേവേന്ദ്രൻ അറിഞ്ഞു. എന്നിട്ടും ജ
യാശയോടെ സുരേശ്വരൻ ഐരാവതത്തിൽ കയറി
ദേവന്മാരോടുകൂടി യുദ്ധത്തിന്നായി പുറപ്പെട്ടു. മഹാ
സേനനെ കൊല്ലുന്നതിന്ന് ഇന്ദ്രൻ വജ്രധാരിയായി

ദേവഗണാവൃതനായി സത്വരം നടകൊണ്ടു. മഹാപ്രഭ
ചേൻറ ദേവസൈന്യം ഉഗ്രമായി മഹാനാദം മുഴക്കി.
കുമാരവധത്തിന്നായിച്ചെല്ലുന്ന ശക്രനെ ദേവന്മാർ മേന്മ
യിൽ ഉടപ്പിട്ട് അഴകിൽ കോപ്പണിഞ്ഞു വിചിത്രധ്വ
ജങ്ങളോടും വിചിത്രസന്നാഹങ്ങളോടും നാനാവാഹന
ങ്ങളോടും നാനാകാർമ്മുകങ്ങളോടും കൂടി പിന്തുടൎന്നു. മ
ഹാബലനായ ഇന്ദ്രൻ തൻെറ ഗൎജ്ജനത്താൽ സൈന്യ
ത്തെ ഹർഷിപ്പിച്ചുകൊണ്ടും ദേവന്മാരിൽനിന്നും മഹ
ർഷികളിൽനിന്നും പൂജയേററുകൊണ്ടും ശ്വേതാദ്രി ക
യറി. ദേവേന്ദ്രൻ കാർത്തികേയൻെറ മുമ്പിൽ ചെന്ന
ഉടനെ സുരന്മാരോടുകൂടി സിംഹനാദം ചെയ്തു. അതു
കേട്ട ഗുഹൻ പെരുങ്കടലെന്നപോലെ ഒന്നലറി. ആ
അലച്ചയാൽ ദേവസൈന്യം കടൽപോലെ അലഞ്ഞുല
ഞ്ഞു ചൈതന്യം വിട്ട് അങ്ങിങ്ങ് ഉഴന്നുതിരിഞ്ഞുപോ
യി. തന്നെ കൊല്ലുവാൻ വരുന്ന ദേവന്മാരെക്കണ്ട് ആ
അഗ്നിപുത്രൻ ഏററവും ക്രുദ്ധനായി തൻെറ വക്ത്ര
ത്തിൽനിന്ന് അഗ്നിജ്വാലകൾ ധാരാളമായി പുറത്തു
വിട്ടു. ആ എരിതീയിൽ പേടിച്ചു വിറച്ചു ദേവന്മാർ
വെന്തു നീറിത്തുടങ്ങി. അവരുടെ ശരീരങ്ങളും ആയുധ
ങ്ങളും വാഹനങ്ങളും കത്തിയെരിഞ്ഞു ചിന്നിച്ചിതറുക
യാൽ അവയെല്ലാം അവിടെ മിന്നിത്തിളങ്ങുന്ന താര
ഗണംപോലെ ശോഭിച്ചു. ഇങ്ങിനെ ദഹിച്ചുതുടങ്ങിയ
ദേവന്മാർ ഒടുവിൽ അഗ്നിപുത്രനായ കുമാരനെത്തന്നെ
ശരണം പ്രാപിച്ചു. ഇന്ദ്രനെ കൈവിട്ടു സ്കന്ദനെ ആശ്ര
യിച്ചു ദേവന്മാർ ശാന്തി നേടി. ദേവന്മാരാൽ പരിത്യ

കതനായ ശക്രനാവട്ടെ, യുദ്ധത്തിൽ പിന്മാറാതെ സ്കന്ദന്റെ നേരെ തന്റെ വജ്രം പ്രയോഗിച്ചു. ആ വജ്രം കുമാരന്റെ വലത്തുഭാഗത്തേറു പിളൎന്നു കയറി. വജ്രപ്രഹാരത്താൽ സ്കന്ദനിൽനിന്നു പൊൻചട്ടയണിഞ്ഞു വേലേന്തി ദിവ്യകുണ്ഡലധാരിയായി യുവാവായ മറെറാരു പുരുഷൻ ജാതനായി. ആ പുരുഷനാണു വിശാഖൻ. കാലാഗ്നിതുല്യനായി ജ്വലിക്കുന്ന മറെറാരുവൻ ആവിർഭവിച്ചതു കണ്ടപ്പോൾ ഭയം വളൎന്ന ഇന്ദ്രൻ കുമാരനെ തൊഴുകൈയോടുകൂടി ശരണം പ്രാപിച്ചു. സത്തമനായ സ്കന്ദനാവട്ടെ ഇന്ദ്രനും ദേവസൈന്യത്തിന്നും അഭയം കൊടുത്തു. ഇതിൽ സന്തുഷ്ടരായിത്തീൎന്ന ദേവന്മാർ വാദ്യഘോഷം മുഴക്കി.

യുദ്ധാനന്തരം ശൂരനും വരദനും മനോഹരനും തീക്ഷ്ണദംഷ്ട്രനും, മഹാപ്രഭനും, അരുണാക്ഷനും ത്രൈലോക്യപ്രിയനും സൎവ്വലക്ഷണസമ്പന്നനുമായ ഗുഹൻ ഹിരണ്യമാലയും ഹിരണ്യകവചവും ഹിരണ്യമകുടവും ചമഞ്ഞു ചെമ്പട്ടുടയാട ചാൎത്തി അവിടെ വിളങ്ങി. ആ കുമാരനെ പത്മാലയയായ ലക്ഷ്മി മൂൎത്തിമതിയായി സേവിച്ചു. ശ്രീപൂൎണ്ണനും മഹായശസ്വിയും സുകുമാരനുമായ സ്കന്ദൻ പൌൎണ്ണമാസിയിലെ ചന്ദ്രനെന്നപോലെ സൎവ്വഭൂതങ്ങൾക്കും ആഹ്ലാദം നൽകി. മഹാത്മാക്കളായ ബ്രാഹ്മണർ ആ മഹാബലനെ പൂജിച്ചതിൽ പിന്നെ ഇങ്ങിനെ അറിയിച്ചു:—

അല്ലയോ ഹിരണ്യഗൎഭ, ഭവാനു മംഗളമുണ്ടാകട്ടെ; ഭവാൻ സൎവ്വലോകങ്ങൾക്കും മംഗളപ്രദനായിബ്ഭ

വിക്കട്ടെ. ഭവാൻ ജനിച്ചിട്ട് ഒരു നാൾകൊണ്ടു സർവ്വ ലോകത്തേയും കീഴടക്കിയിരിക്കുന്നു. ഈയുള്ളവർക്കെല്ലാം ഭവാൻ അഭയം തരികയും ചെയ്തു. എന്നാൽ ഇനി ത്രൈലോക്യത്തിന്നും അഭയംകരനായ ഭവാൻ ഇന്ദ്രനാവണം."

സ്കന്ദൻ—തപോധനന്മാരേ, സർവ്വലോകങ്ങൾക്കും ഇന്ദ്രൻ എന്താണു ചെയ്യുന്നത്? സുരേശ്വരൻ ദേവഗണത്തെ എങ്ങിനെയാണു രക്ഷിക്കുന്നത്?

ഋഷികൾ—ബലം തേജസ്സ് സുഖം എന്നിവ ഇന്ദ്രൻ സർവ്വഭൂതങ്ങൾക്കും കൊടുക്കുന്നു. സർവ്വകാമങ്ങളും നൽകി സുരേശ്വരൻ സർവ്വരേയും സന്തുഷ്ടരാക്കുന്നു. ഭൂതങ്ങളെ കാര്യംപോലെ അനുശാസിക്കയും ദുർവൃത്തന്മാരെ നിഗ്രഹിക്കയും സുവൃത്തന്മാരെ അനുഗ്രഹിക്കയും ചെയ്യുന്നു. ഇന്ദ്രൻ സൂര്യനില്ലാതായാൽ സൂര്യനാകയും ചന്ദ്രനില്ലാതായാൽ ചന്ദ്രനാകയും അംങ്ങിനെതന്നെ കാരണമുണ്ടായാൽ ഭൂമിയോ ജലമോ അഗ്നിയോ വായുവോ ആകയും ചെയ്യും. ഇതാണ് ഇന്ദ്രന്റെ കർത്തവ്യം. ഇന്ദ്രനു മഹത്തായ ബലമുണ്ട്. വീരനായ ഭവാൻ ബലിശ്രേഷ്ഠനാകയാൽ ഇന്ദ്രനായി ഭവിച്ചാലും!

ശക്രൻ—അല്ലയോ മഹാബാഹോ! സർവ്വക്കും സുഖാവഹനായ ഭവാൻ തന്നെ ഇന്ദ്രനാകുക! ഭവാനെ ഞങ്ങൾ അഭിഷേകം ചെയ്യട്ടെ. ഈ സ്ഥാനത്തിന്നു അനുരൂപനാണു ഭവാൻ.'

സ്കന്ദൻ—അവ്യഗ്രനും വിജയിയുമായ ഭവാൻതന്നെ

ത്രൈലോക്യത്തെ ഭരിച്ചുകൊള്ളുക. അല്ലയോ ശക്ര, ഞാൻ ഭവാന്റെ കിങ്കരനായി വർത്തിച്ചുകൊള്ളാം. ഞാൻ ഇന്ദ്രത്വത്തെ ആശിക്കുന്നില്ല.

ശക്രൻ—ഭവാനുള്ള ബലം അത്യത്ഭുതമാണ്. വീരനായ ഭവാൻ ദേവന്മാരുടെ ശത്രുക്കളെ നിഗ്രഹിച്ചാലും! ഭവാന്റെ വീര്യം കണ്ടു വിസ്മിതരായ ലോകർ എന്നിൽ അവജ്ഞയുള്ളവരായിരിക്കുന്നു. പരാജിതനും ബലഹീനനുമായ ഞാൻ ഇന്ദ്രത്വത്തിൽ സ്ഥിതി ചെയ്യുന്നതായാൽ നമുക്ക തമ്മിൽ പിണക്കമുണ്ടാക്കുവാൻ ഉത്സാഹശീലന്മാർ ശ്രമിച്ചേയ്ക്കും. ഭവാൻ പിണങ്ങിയാൽ ലോകം രണ്ടായിപ്പിരിയും. അതോടുകൂടി സർവ്വഭൂതങ്ങളും ഇരുകക്ഷികളാകും. നാം രണ്ടുപക്ഷങ്ങളുമായി നിന്നു പൊരുതേണ്ടിവരും. ആ യുദ്ധത്തിൽ ഭവാൻതന്നെയാണു ശ്രദ്ധാപൂർവ്വം വിജയം നേടുക. ഇങ്ങിനെ ഭവാൻ പിണങ്ങുവാനൊ, യുദ്ധം നേരിടുവാനൊ ഞാൻ പരാജിതനാകുവാനൊ ഇടവരുത്താതെ മറ്റൊന്നും വിചാരിക്കാതെ ഭവാൻ ഇപ്പോൾതന്നെ ഇന്ദ്രനാകുകയാണു നല്ലതു്.

സ്കന്ദൻ—ത്രൈലോക്യത്തിന്റെയും ഈ എന്റെയും രാജാവു ഭവാൻതന്നെയാണ്. ഭവാനു മംഗളമുണ്ടാവട്ടെ. ഭവാന്റെ ആജ്ഞ എന്തെന്നു പറഞ്ഞാലും. അതു ഞാൻ അനുസരിച്ചുകൊള്ളാം.

ശക്രൻ—മഹാബലനായ ഭവാൻ സമ്മതിച്ചതിന്മണ്ണം ഞാൻ തന്നെ ഇന്ദ്രനാകാം. ഭവാനിപ്പോൾ പറഞ്ഞ വാക്കു സത്യമാണെങ്കിൽ എന്റെ ആജ്ഞയെ അനു

സരിക്കുവാൻ ഭവാൻ സന്നദ്ധനാണെങ്കിൽ ദേവ
സേനാപതിയായി ഭവാനെ അഭിഷേകം ചെയ്യട്ടെ.
സ്കന്ദൻ—ദാനവവിനാശത്തിന്നും ദേവകാൎയ്യസിദ്ധിക്കും
ഗോബ്രാഹ്മണഹിതത്തിന്നും വേണ്ടി എന്നെ സേനാ
പതിയായി അഭിഷേകം ചെയ്താലും!

ഉടനെ ദേവഗണത്തോടുകൂടി മഘവാവു് സ്കന്ദ
നെ ദേവസേനാപതിയായി അഭിഷേകം ചെയ്തു. മഹ
ൎഷികളാൽ പൂജിതനായി, മഹാസേനൻ അത്യന്തം
ശോഭിച്ചു. എരിഞ്ഞുയൎന്ന തീയിന്റെ പ്രഭാമണ്ഡലം
പോലെ സ്കന്ദന്റെ തലയ്ക്കുമേൽ പൊന്നിൻകുട വിള
ങ്ങി. വിശ്വകൎമ്മാവിനാൽ നിൎമ്മിതമായ ദിവ്യഹിരണ്യ
മാല യശസ്വിയായ ത്രിപുരാന്തകൻതന്നെ കുമാരനെ
അണിയിച്ചു. വൃഷധ്വജനായ രുദ്രഭഗവാൻ ദേവിയോ
ടുകൂടി സുപ്രീതനായി, പൂജിതനായി സ്കന്ദാഭിഷേകകാ
ലത്തു് അവിടെ എത്തീട്ടുണ്ടു്. രുദ്രനാണു് അഗ്നിയായി
വന്നതെന്നും രുദ്രപുത്രനാണു സ്കന്ദനെന്നും പണ്ഡിത
ന്മാർ പറയുന്നു. രുദ്രൻ ഉത്സൎജ്ജിച്ച ശുക്ലം ശ്വേതപൎവ്വ
തമായി. അഗ്നിയുടെ രേതസ്സിനെ പൎവ്വതത്തിന്മേൽ കൃ
ത്തികമാരും രുദ്രനും കൂടി കൊണ്ടാടി രക്ഷിക്കുന്നതു
ദേവന്മാർ കണ്ടിട്ടുണ്ടു്. രുദ്രൻ അഗ്നിയിൽ പ്രവേശി
ച്ചിട്ടാണു സ്വാഹയെ ആറുവട്ടം പ്രാപിച്ചതെന്നും ഗു
ണനിധിയായ ഗുഹൻ രുദ്രസൂനുവാണെന്നും സിദ്ധാന്തി
ക്കുന്നു. ഇങ്ങിനെ രുദ്രനും അഗ്നിക്കും സ്വാഹക്കും ആറു
ഋഷിപത്നികൾക്കും കൂടി ജാതനായ സ്കന്ദൻ രുദ്രപുത്ര
നെന്നു വിഖ്യാതനായി. പൊടി ചേരാത്ത വസ്ത്രങ്ങളും

ചാൎത്തിയ ശ്രീമാനായ ആഗ്നേയൻ രക്താഭ്രങ്ങളോടുകൂടിയ അംശുമാനെന്നപോലെ ശോഭിച്ചു. അഗ്നിയാൽ ദത്തമായ കുക്കുടത്തെക്കൊണ്ടു പരിചോടെ അലംകൃതമായ കൊടിയുയൎത്തി രഥത്തിൽ കയറിയിരുന്ന കുമാരൻ കാലാഗ്നിപോലെ ലോഹിതനായി വിളങ്ങി. സൎവ്വഭൂതങ്ങൾക്കും ചേഷ്ടയും പ്രഭയും ശാന്തിയും ബലവും നൽകുന്ന ആ ശക്തി ദേവന്മാൎക്കു ജയവൎദ്ധിനിയായി കുമാരന്റെ മുമ്പിൽ നിലകൊണ്ടു. എന്നുതന്നെയല്ലാ സഹജമായ കവചം ഗുഹന്റെ ദേഹത്തിൽ ആവിർഭവിക്കയും ചെയ്തു. യുദ്ധകാലത്തു ഇതു് എപ്പോഴും ഗുഹനിൽ കാണും. ശക്തി, ധൎമ്മം, ബലം, തേജസ്സു, കാന്തി, സത്യം, ഉന്നതി, അസമ്മോഹം, ഭക്തപരിരക്ഷണം, ശത്രുനികൃന്തനം, ലോകപാലനം എന്നിവയെല്ലാം സ്കന്ദനു സഹജങ്ങളാണു്. സൎവ്വദേവന്മാരാലും അംഗീകൃതനും അലംകൃതനും അഭിഷിക്തനുമായ ഗുഹൻ പ്രസന്നചിത്തനായി പൂൎണ്ണചന്ദ്രമണ്ഡലംപോലെ പ്രകാശിച്ചു. വാദ്യങ്ങളെക്കൊണ്ടും സ്വാധ്യായഘോഷങ്ങളെക്കൊണ്ടും, ദേവദുന്ദുഭികളെക്കൊണ്ടും, ദേവഗന്ധൎവ്വഗീതങ്ങളെക്കൊണ്ടും, അപ്സരോനൎത്തനംകൊണ്ടും അവിടെയെങ്ങും ശബ്ദായമാനമായി. ഇഷ്ടരും ഹൃഷ്ടരും അലംകൃതരുമായ പിശാചവൎഗ്ഗങ്ങളും ദേവഗണങ്ങളും ചുഴലവേ അഭിഷിക്തനായ പാവകപുത്രൻ അവിടെ ക്രീഡിച്ചുവിളങ്ങി. ഇരുളകററി ഉദിച്ചുയരുന്ന സൂൎയ്യനെപ്പോലെ അഭിഷിക്തനായി ശോഭിക്കുന്ന മഹാസേനന്റെ മുമ്പിൽ ദേവഭടന്മാരായിരമായിര

മാരായി വന്നു 'ഞങ്ങൾക്കു ഭവാൻ തന്നെയാണു സ്വാമി' എന്നു പറഞ്ഞു ചുററും നിന്നു. സർവഭൂതഗണങ്ങളാലും ആവൃതനായ ഭഗവാൻ ദേവസേനകളോടുകൂടി സർവരാലും പൂജിതനായി സർവരേയും സാന്ത്വനംചെയ്തു.

സ്കന്ദനെ സേനാപതിയായി അഭിഷേകം ചെയ്തതിൽപ്പിന്നെ ശതക്രതു താൻ മുമ്പു രക്ഷിച്ചിട്ടുള്ള ആ ദേവസേനയെ ഓർത്തു. ആ ദേവിക്കു ഭർത്താവായി ഈ കുമാരനെയാണു വിധിച്ചിട്ടുള്ളതെന്നു കരുതി ഇന്ദ്രൻ ദേവസേനയെ വേണ്ടുംവണ്ണം അലങ്കരിപ്പിച്ച് അവിടെ വരുത്തി.

ഇന്ദ്രൻ—അല്ലയോ സുരോത്തമ, ഈ കന്യകയെ സ്വയംഭൂ ഭവാൻെറ പത്നിയായി നിർദ്ദേശിച്ചിട്ടാണു ജനിപ്പിച്ചിരിക്കുന്നത്. അതുകൊണ്ടു ഭവാൻ താമരപ്പൂവൊളിചേർന്ന കൈകൊണ്ടു യഥാവിധി മന്ത്രപൂർവ്വകം ഈ ദേവിയുടെ വലംകൈ പിടിച്ചാലും.

ഗുഹൻ അതിനെതന്നെ ചെയ്തു. മന്ത്രജ്ഞനായ ബൃഹസ്പതി ജപഹോമങ്ങൾ ചെയ്യവേ മഹാസേനൻ ദേവസേനയെ പാണിഗ്രഹണം ചെയ്തു. ഗുഹപത്നിയായ ഈ ദേവസേനയേയാണു സുഖപ്രദയായ ഷഷ്ഠിലക്ഷ്മിയെന്നു ബ്രാഹ്മണർ പുകഴ്ത്തുന്നത്. സിനീവാലിയും കുഹുവും സദ്വൃത്തിയും അപരാജിതയുമാണു ദേവസേനയെന്നുകൂടിയും പണ്ഡിതന്മാർ പറയുന്നുണ്ട്. സനാതനനായ സ്കന്ദൻ ദേവസേനയുടെ പതിയായതോടുകൂടി ആ മഹാസേനനെ ലക്ഷ്മീദേവി മൂർത്തിമതിയായി സ്വയമേവ ചെന്ന് ആശ്രയിച്ചു. ഗുഹൻ ശ്രീമാനാ

യി വിലസിയ പഞ്ചമിതിഥിയെ ശ്രീപഞ്ചമിയെന്നു
കീർത്തിക്കുന്നു. സ്കന്ദൻ കൃതാർത്ഥനായതു ഷഷ്ഠിയിലാക
യാൽ ആ ഷഷ്ഠി മഹാതിഥിയായി.

ശ്രീസേവ്യനായ മഹാസേനൻ ദേവസേനാപതി
യായതു കേട്ട സപ്തർഷിപത്നികളിൽ പരിത്യക്തകളായ
ആറുപേർ അവിടെ വന്നു. ധർമ്മയുക്തകളായ ആ മ
ഹാവ്രതകൾ സ്കന്ദനോട് ഇങ്ങിനെ അർത്ഥിച്ചു:—

'മകനേ, ദേവതുല്യന്മാരായ ഭർത്താക്കന്മാർ ഞങ്ങ
ളെ വെടിഞ്ഞിരിക്കുന്നു. അവർക്കു ഞങ്ങളിൽ അകാരണ
മായുണ്ടായ ദ്വേഷംകൊണ്ടു ഞങ്ങൾ പുണ്യസ്ഥാനത്തു
നിന്നു പതിച്ചുപോയി. ഞങ്ങളിൽനിന്നാണു ഭവാൻ ജ
നിച്ചിരിക്കുന്നതെന്നു് ആരോ പറഞ്ഞുവത്രേ. ആ കേട്ടതു
സത്യമാണെന്നു ഭവാൻ ഹൃദ്യം ധരിച്ചിരിക്കണം. ആ
നിലക്കു് അമ്മമാരായ ഞങ്ങളെ ഭവാൻ രക്ഷിക്കേണ്ട
താണു്. പ്രഭോ, ഭവാന്റെ പ്രസാദത്താൽ ഞങ്ങൾ
ക്കു് അക്ഷയമായ സ്വർഗ്ഗാനുഭവം ഉണ്ടാകണം. ഭ
വാൻ ഞങ്ങളുടെ മകനായി, ഞങ്ങളോടുള്ള കടം വീ
ട്ടേണ്ടതാണു്.

സ്കന്ദൻ—അനിന്ദിതകളായ നിങ്ങൾ എന്റെ അ
മ്മമാരും ഞാൻ നിങ്ങളുടെ മകനും തന്നെ. നിങ്ങളി
ച്ഛിക്കുന്നതു മുഴുവൻ അങ്ങിനെതന്നെ സാധിക്കും.

അപ്പോൾ എന്തോ പറയുവാൻ ഭാവിച്ച ഇന്ദ്രനോ
ടു കാര്യമെന്താണെന്നു സ്കന്ദൻ ചോദിച്ചു.

ഇന്ദ്രൻ—രോഹിണിയുടെ ഇളയ സഹോദരിയായ അ
ഭിജിത് നക്ഷത്രം ജ്യേഷ്ഠതയെ സംബന്ധിച്ചുണ്ടായ

സ്വല്പയാൽ അധികാരത്തെ ത്യജിച്ചു തപസ്വിനിയായി കാട്ടിലേക്കു പോയിരിക്കുന്നു. അഭിജിത്തിന്റെ പതനത്താൽ നക്ഷത്രസംഖ്യ കുറയാതെ ഞാൻ വിമൂഢനായി. അപ്പോൾ ബ്രഹ്മാവു ശ്രേഷ്ഠയെക്കൊണ്ടു സംഖ്യ ശരിപ്പെടുത്തി വെച്ചിരിക്കയാണു്.

സ്കന്ദന്റെ വരദാനത്താൽ പ്രഭാവയുക്തകളായിത്തീർന്ന ഋഷിപത്നികൾ ഇന്ദ്രൻ സൂചിപ്പിച്ചതു് എന്തെന്നറിഞ്ഞു് ഉടൻ നക്ഷത്രപഥത്തിലേക്കുയർന്നു് അവിടെ കൃത്തികാനക്ഷത്രമായി ശോഭിച്ചു. ഈ നക്ഷത്രത്തിന്നു് അഗ്നിയാണു ദൈവതം. ഈ സന്ദർഭത്തിൽ ഗരുത്മതിയായ വിനതയും അവിടെ വന്നു. സ്വാഹാ സ്കന്ദോല്പത്തിയിൽ ഗരുഡിയുടെ രൂപവും ധരിക്കയുണ്ടായിട്ടുള്ളതിനാൽ സ്കന്ദന്റെ മാതൃത്വത്തിൽ ഋഷിപത്നികൾക്കുള്ള പങ്കു ഗരുഡിക്കും ഉണ്ടല്ലൊ.

വിനത—മകനെ, നീ എന്റെ പുത്രനാണു്. എന്നും നിന്നോടൊന്നിച്ചു പാർക്കണമെന്നു് എനിക്കാഗ്രഹമുണ്ടു്.

സ്കന്ദൻ—ഞാൻ ഭവതിയെ നമസ്കരിച്ചുകൊള്ളുന്നു. ഭവതിയുടെ ഇഷ്ടംപോലെ നടക്കട്ടെ. പുത്രസ്നേഹത്തോടുകൂടി ഭവതി എന്നെ അനുശാസിച്ചുകൊണ്ടിരിക്കണം. സ്നുഷ (ദേവസേന)യാൽ പൂജിതയായി ഭവതി എന്നും വാണുകൊള്ളുക.

അനന്തരം മാതൃഗണം സ്കന്ദന്റെ മുമ്പിൽ വന്നു. മാതാക്കൾ—ഞങ്ങളെ സർവ്വലോകമാതാക്കളെന്നു കവി

കൾ സ്തുതിക്കുന്നു. ഞങ്ങൾ ഭവാന്റെയും മാതാവാ യി ഭവാനാൽ പൂജിതരാകണം.

സ്കന്ദൻ—നിങ്ങൾ എന്റെ മാതാക്കളാണ്. ഞാൻ നിങ്ങളുടെ മകനുമാണ്. നിങ്ങൾക്ക് എന്തൊരിഷ്ട ത്തെയാണ് ഞാൻ ചെയ്യേണ്ടത്?

മാതാക്കൾ—ഈ ലോകത്തിൽ മാതാക്കളായി കല്പിച്ച പരികീർത്തിതകളായ ബ്രാഹ്മി, മാഹേശ്വരി മുതലായ വർക്കുള്ള ആ സ്ഥാനം ഞങ്ങൾക്ക കിട്ടുകയും അവർക്ക് അതില്ലാതാകയും വേണം. ഞങ്ങളാവണം ലോക ത്തിൽ പൂജ്യകൾ. അവരാവരുത്. ഞങ്ങളുടെ പ്ര ജകളെ അവർ ഹരിച്ചിരിക്കുന്നു. അവരെ ഞങ്ങൾ ക്ക തരണം.

സ്കന്ദൻ—ആ പ്രജകളെ ഞാൻ നിങ്ങൾക്ക തന്നാലും അവരെ നിങ്ങൾക്ക കൈക്കൊള്ളുവാൻ കഴികയില്ല. വേറെ പ്രജകളെ നിങ്ങൾ ചോദിക്കുന്നതായാൽ അ വരെ ഞാൻ തരാം.

മാതാക്കൾ—"ബ്രാഹ്മി മുതലായ ആ മാതാക്കളുടെ പ്ര ജകളേയും ഭവാനിൽനിന്നു വേർപെട്ട അവരുടെ (ആ പ്രജകളുടെ) പിതാക്കളേയും ഞങ്ങൾക്ക ഭുജിക്കവാൻ കിട്ടേണമെന്നാണ് ആഗ്രഹം."

സ്കന്ദൻ—"അങ്ങിനെ പറയുന്നതു കഷ്ടമാണ്. നിങ്ങൾ ക്ക ഞാൻ വേറെ പ്രജകളെ തരാം. ഞാൻ നിങ്ങളെ നമസ്കരിക്കുന്നു. പ്രജകളെ നിങ്ങൾ രക്ഷിച്ചാലും."

മാതാക്കൾ—ഭവാന്റെ പ്രീതിക്ക പാത്രമാകുന്ന പ്രജക ളെയെല്ലാം ഞങ്ങൾ രക്ഷിച്ചുകൊള്ളാം. ഞങ്ങൾക്ക ഭവാനോടൊന്നിച്ച് എന്നും പാർക്കേണമെന്നുണ്ട്.

സ്കന്ദൻ—യൌവനമാകും മുമ്പു പതിനാറു വയസ്സുവരെ നിങ്ങൾ പ്രജകളെ വിവിധഭാവത്തിൽ ബാധിച്ചു കൊള്ളുക. അവ്യയനായ രൌദ്രനെ ഞാൻ സ്വയം സൃഷ്ടിച്ചു നിങ്ങൾക്കു തരാം. അവനോടുകൂടി സസുഖം പൂജിതരായി നിങ്ങൾക്കു വാഴാം.

ഉടനെ സ്കന്ദന്റെ ദേഹത്തിൽനിന്നു് അഗ്നിതുല്യം മഹാപ്രഭയോടുകൂടിയ ഒരു പുരുഷൻ മർത്ത്യപ്രജകളെ ഉജിക്കുവാനായി ആവിർഭവിച്ചു. അവൻ ജനിച്ച ഉടനെ വിശന്നു തളർന്നു സംജ്ഞകെട്ടു ഭൂമിയിൽ വീണു പോയി. സ്കന്ദന്റെ അനുജ്ഞയാൽ ആ അഗ്നിപ്രഭൻ രൌദ്രരൂപനായ ഗ്രഹമായി. ആ ഗ്രഹത്തെ സ്കന്ദാപസ്മാരമെന്നു പണ്ഡിതന്മാർ പറയുന്നു. മഹാരൌദ്രയായ വിനതയാണു ശകുനിഗ്രഹം. പൂതനാരാക്ഷസിയെ പൂതനഗ്രഹമെന്നു വിളിക്കുന്നു. ശീതപൂതന ഘോരവും ദാരുണവുമായ രൂപത്തോടുകൂടി പ്രജകളെ കഷ്ടപ്പെടുത്തുന്ന ഭീഷണപിശാചിയാണു്. ആ ഘോരദർശന മനുഷ്യസ്ത്രീകളുടെ ഗർഭങ്ങളെ ഹരിക്കുന്നു. അദിതിയായ ദേവതിയാണു രൈവതഗ്രഹം. ബാലന്മാരെ മഹാഘോരമായി ബാധിക്കുന്ന മഹാഗ്രഹമാണതു്. ശിശുമാംസംകൊണ്ടു സന്തുഷ്ടയാകുന്ന ദാരസമയും ദൈത്യമാതാവുമായ ദിതി മുഖമണ്ഡികയാണു്. സ്കന്ദനു വജ്രമേററപ്പോൾ സംഭവിച്ച കുമാരികുമാരന്മാരെല്ലാവരും ഗർഭഭക്കുകളായ മഹാഗ്രഹങ്ങളായി. അവതന്നെ പരസ്പരം ഭർത്താഭാര്യമാരായിത്തീർന്നു. ആ ഘോരകർമ്മികൾ ജനിക്കുവാൻപോകുന്ന ബാലന്മാരെയെല്ലാം പിടികൂട

ന്നു. ഗോക്കളുടെ മാതാവായ സുരഭിയിൽ പ്രവേശിച്ചിട്ടാണു ശകുനി മനുഷ്യശിശുക്കളെ തിന്നുന്നതു്. പട്ടികളുടെ മാതാവായ സരമയും മാനുഷികളുടെ ഗർഭങ്ങളെ ഹരിക്കുന്ന ദേവിയാണ്. വൃക്ഷങ്ങളുടെ മാതാവു കരഞ്ജത്തിലാണ് (കരിഞ്ഞാലിയിൽ) പാർക്കുന്നതു്. ആ വരദ സൗമ്യയും ഭൂതാനുകമ്പിനിയുമാണു്. അതുകൊണ്ടു കാര്യത്തിൽ ആ ദേവിയെ പുത്രാർത്ഥികളായ മനുഷ്യർ നമസ്കരിക്കുന്നു. ഇവകൂടാതെ മധുമാംസപ്രിയങ്ങളായ ഗ്രഹങ്ങൾ വേറെ പതിനെട്ടെണ്ണം കൂടിയുണ്ട്. അവയെല്ലാം ഈററില്ലത്തിൽ പത്തുനാൾ മുഴുവൻ ഇടവിടാതെ നില്ക്കും. സർപ്പമാതാവായ കദ്രു സൂക്ഷ്മശരീരിണിയായി ഗർഭിണിയിൽ പ്രവേശിച്ചു ഗർഭത്തെ തിന്നും. ഗന്ധർവ്വമാതാവു ചെയ്യുന്നതു ഗർഭത്തെ അപഹരിച്ചു് കൊണ്ടുപോകയാണ്. അതുകൊണ്ടാണു മനുഷ്യസ്ത്രീകൾക്കു ഗർഭം അലസുന്നതു്. അപ്സരസ്സുകളുടെ ജനനി ഗർഭത്തെ അപഹരിക്കുമ്പോൾ ഗർഭം നഷ്ടമായി എന്നു പറയുന്നു. രക്തസാഗരപുത്രിയായി സ്കന്ദന്റെ ധാത്രിയായി ലോഹിതായനി എന്നൊരു ദേവിയുണ്ടു്. ഈ ദേവിയെ കടമ്പുമരത്തിലാണു പൂജിക്കുന്നതു്. പുരുഷന്മാരിൽ രുദ്രൻ സ്കന്ദന്റെ പിതാവായിരിക്കുംപോലെ സ്ത്രീകളിൽ ആര്യ സ്കന്ദന്റെ മാതാവാണ്. ആ ആര്യയെ കാമസിദ്ധിക്കായി മനുഷ്യർ പൂജിക്കുന്നു. ഇവയെല്ലാമാണു ബാലന്മാരെ സംബന്ധിച്ച മഹാഗ്രഹങ്ങൾ. ഇവ ബാലന്മാർക്കു പതിനാറു വയസ്സാകുന്നതുവരെ അമംഗളമുണ്ടാക്കും. ഇപ്പോൾ ഇവിടെപ്പറഞ്ഞ മാതൃഗണങ്ങളും പുരുഷഗ്രഹങ്ങളും

സ്കന്ദഗ്രഹങ്ങളാണ്. സ്നാനധൂപാഞ്ജനങ്ങളെക്കൊണ്ടും ബലിഹോമങ്ങളെക്കൊണ്ടും വിശേഷിച്ച് സ്കന്ദോത്സവംകൊണ്ടും ഈ ഗ്രഹങ്ങളെ ശമിപ്പിക്കേണ്ടതാണ്. ഇങ്ങിനെ ഇവയെപ്പൂജിച്ചാൽ ഇവ മനുഷ്യൎക്ക് ശുഭത്തെ തരും. ഇവയെ വഴിപോലെ പൂജിക്കയും നമസ്കരിക്കയും ചെയ്യുന്നവൎക്ക് ആയുസ്സും വിദ്യവുമുണ്ടാകും. ജാഗ്രത്തിലും സ്വപ്നത്തിലും ദേവന്മാരെ കണ്ടുകൊണ്ടിരുന്നാൽ ദേവഗ്രഹവും ഇരിക്കുമ്പോഴും കിടക്കുമ്പോഴുമെല്ലാം പിതൃക്കളെക്കണ്ടാൽ പിതൃഗ്രഹവും സിദ്ധന്മാരെ ധിക്കരിച്ച് അവരുടെ ശാപമേറ്റാൽ സിദ്ധഗ്രഹവും എപ്പോഴും വിവിധരസങ്ങളും വിവിധഗന്ധങ്ങളും അനുഭവിക്കുന്നതായി തോന്നിക്കൊണ്ടിരുന്നാൽ രാക്ഷസഗ്രഹവും മനുഷ്യനെ ബാധിച്ചിട്ടുണ്ടെന്ന് അറിയേണ്ടതാണ്. ഇങ്ങിനെ തന്നെ പിശാചഗ്രഹം യക്ഷഗ്രഹം എന്നിവയും മനുഷ്യരെ ബാധിക്കും. ഇവയാൽ മനുഷ്യൎക്ക് ഉന്മാദമുണ്ടാകുന്നതാണ്. ക്രീഡാകാമൻ, ഭോക്തുകാമൻ, അഭികാമൻ എന്നിങ്ങിനെ ഗ്രഹങ്ങൾ മൂന്നുവിധമാണ്. എഴുപതു വയസ്സുവരെ മനുഷ്യൎക്ക് ഗ്രഹപീഡയുണ്ടാകും. അതിന്നപ്പുറം ഗ്രഹതുല്യമായ ജ്വരമാണ് ബാധിക്കുക. ജിതേന്ദ്രിയനും ശ്രദ്ധായുക്തനും, ദാന്തനും, ശുചിയും നിത്യോത്സാഹിയുമായ ആസ്തികനിൽനിന്നു ഗ്രഹങ്ങളെല്ലാം ഒഴിഞ്ഞുനില്ക്കും. മഹേശ്വരഭക്തന്മാരെ ഗ്രഹങ്ങൾ ഒരിക്കലും സ്പൎശിക്കയില്ല.

ഇങ്ങിനെ സ്കന്ദൻ മാതൃക്കൾക്കു പ്രിയം ചെയ്യുക

ഴിഞ്ഞപ്പോൾ സ്വാഹ അവിടെ വന്നു തന്റെ അഭിലാഷം അറിയിച്ചു.

സ്വാഹ—മകനേ നീ എന്റെ ഔരസപുത്രനാണ്. നിന്റെ പരമദുർല്ലഭമായ പ്രീതി എന്നിലുണ്ടാകുവാൻ ഞാൻ ആഗ്രഹിക്കുന്നു.

സ്കന്ദൻ—അമ്മേ ഞാൻ ഏതു രീതിയിലാണു ഭവതിയിൽ പ്രീതനാകേണ്ടതെന്ന് ആജ്ഞാപിച്ചാലും.

സ്വാഹ—മഹാബാഹുവായ മകനേ, ഞാൻ ദക്ഷപുത്രിയാണ്. ഞാൻ ബാല്യം മുതൽക്കേ അഗ്നിയെ കാമിച്ചുകൊണ്ടു വരുന്നുണ്ട്. എന്നാൽ അഗ്നിയാവട്ടെ, തന്റെ കാമിനിയാണു ഞാനെന്ന് അറിഞ്ഞിട്ടില്ല. എനിക്ക് അഗ്നിയോടുകൂടി എന്നെന്നും വാഴുന്നതിന് ആശയുണ്ട്.

സ്കന്ദൻ—അമ്മേ, ബ്രാഹ്മണർ ഹവ്യകവ്യങ്ങളെല്ലാം മന്ത്രപൂർവ്വകം അഗ്നിയിൽ ഹോമിക്കുമ്പോഴെല്ലാം സ്വാഹ എന്നു പറഞ്ഞിട്ടു അങ്ങിനെ ചെയ്യയുള്ളൂ. സൽപഥസ്ഥിതന്മാരായ സുവൃത്തന്മാർ എപ്പോഴും ഇങ്ങിനെ തന്നെ ചെയ്യും. ശോഭനയായ ഭവതിയോടൊന്നിച്ച് അഗ്നി ഇനിയെന്നും വസിക്കയുള്ളൂ.

ഈ വരസിദ്ധിയാൽ സന്തുഷ്ടയായ സ്വാഹ ഭർത്താവായ അഗ്നിയോടു ചേർന്നു സ്കന്ദനെ കൊണ്ടാടി. പിന്നീടു പ്രജാപതിയായ പിതാമഹൻ മഹാസേനനോട് ഇങ്ങിനെ പറഞ്ഞു:—

"വത്സ, ത്രിപുരാന്തകനും മഹാദേവനുമായ പിതാവോടൊന്നിച്ചു നീ പോവുക. രുദ്രൻ അഗ്നിയിലും ഉമ

സ്വാഹയിലും ആവേശിച്ചിട്ടാണ സർവ്വലോകഹിതത്തിനു വേണ്ടി അപരാജിതനായ നിന്നെ ജനിപ്പിച്ചതു്."

പിതാമഹവാക്യപ്രകാരം പിതൃവത്സലനായ മഹാസേനൻ മഹാദേവനെ പൂജിച്ചു. സ്കന്ദന്നു് അഭിഷേകം കഴിഞ്ഞതിൽപ്പിന്നെ ശിവൻ പാർവ്വതിയോടുകൂടി ആയിരം സിംഹങ്ങളെ പൂട്ടിയ സൂര്യസന്നിഭമായ ഉത്തമരഥത്തിൽ കയറി ഭദ്രവടത്തിലേക്കു പുറപ്പെട്ടു. ചരാചരങ്ങളെയെല്ലാം വിറപ്പിക്കുമാറു് അലറിക്കൊണ്ടു ചാരുകേസരങ്ങളോടുകൂടിയ ആ സിംഹങ്ങൾ ആകാശത്തെത്തന്നെ വലിച്ചുകുടിക്കുവാനെന്നപോലെ മേല്പോട്ടുയൎന്നു. ഇന്ദ്രചാപത്തോടുകൂടിയ മേഘത്തിൽ മിന്നലോടുകൂടിയ സൂൎയ്യനെപ്പോലെ ആ രഥത്തിൽ ഉമയോടുകൂടിയ പശുപതിഭഗവാൻ ശോഭിച്ചു. മുമ്പിലായി നരവാഹനനായ കുബേരൻ പുഷ്പകത്തിൽ കയറി ഗുഹ്യകന്മാരോടുകൂടി യാത്രയായി. ഇന്ദ്രൻ സുരഗണസമേതം ഐരാവതസ്ഥനായി വൃഷദ്ധ്വജനായ വരദനെ പിന്തുടൎന്നു. ജൃംഭകഗ്രഹങ്ങളോടും യക്ഷരാക്ഷസന്മാരോടുംകൂടി മാലയണിഞ്ഞു് അലംകൃതനായി അമോഘനായ മഹായക്ഷനും വസുരുദ്രാദികളോടുകൂടി വിചിത്രയോധികളായ ദേവന്മാരും അസംഖ്യം ഘോരവ്യാധികൾ നിരക്കെച്ചുഴലവേ മൃത്യുവോടുകൂടിദാരുണരൂപനായ യമനും മൂന്നു ഘോരശിഖരങ്ങളോടുകൂടി അഴകിൽ അലംകൃതമായ വിജയമെന്ന മഹേശശൂലവും, പലപല ജലജന്തുക്കളാൽ ആവൃതനായി ജലേശ്വരനും ഉഗ്രരൂപനമായ വരുണനും, ആയുധോത്തമങ്ങളായ ഗദാമുസലാദികളോടും മ

ഹാപ്രഭമായ ഛത്രത്തോടും മുനിജനസേവിതമായ ക
മണ്ഡലുവോടും ശ്രീപൂർണ്ണമായ ദണ്ഡോടുംകൂടി, ഭൃഗു,
അംഗിരസ്സു മുതലായ മഹർഷികളാലും ദൈവതങ്ങളാ
ലും പൂജിതനായി ശിവന്റെ കന്തവും, ഋഷികൾ ഭുജ
ഗഗന്ധർവ്വന്മാർ, അപ്സരോഗണങ്ങൾ, നദികൾ, സമുദ്ര
ങ്ങൾ, ഗ്രഹങ്ങൾ, നക്ഷത്രങ്ങൾ, ദേവപുത്രന്മാർ, പുഷ്പ
വർഷം ചെയ്തുകൊണ്ടു ചാരുരൂപകളും വിവിധാകാരകളു
മായ വരാംഗനകൾ, കൈകൂപ്പിക്കൊണ്ടു പാഞ്ചജന്യം,
വെൺകൊററക്കുട ഉയർത്തിപ്പിടിച്ചുകൊണ്ടു ചന്ദ്രൻ,
വെഞ്ചാമരം വീശിക്കൊണ്ടു് അഗ്നിവായുക്കൾ, പാർവ്വതി
യെ കൊണ്ടാടിക്കൊണ്ടു ഗൌരി, വിദ്യ, ഗാന്ധാരി, കേ
ശിനി, മിത്രസ, സാവിത്രി, മുതലായവർ, കവികൃതങ്ങളാ
യ സ്തുതിസമൂഹങ്ങൾ, മുമ്പിൽ കൊടിപിടിച്ചുകൊണ്ടു
ശ്മശാനവ്യാവൃതനും ശിവസഖാവുമായ രാക്ഷസഗ്രഹം,
ലോകത്തിന്നു് ആനന്ദദായകനും യക്ഷേന്ദ്രനുമായ പിം
ഗലൻ എന്നിവരെല്ലാം തേജസ്സാൽ ഹർഷവർദ്ധനനായ
മഹാദേവനെ അനുഗമിച്ചു. ബ്രഹ്മണ്യനും കൃത്തികാസു
തനുമായ ദേവസേനാപതി ദേവസൈന്യത്തോടുകൂടി മ
ൎത്ത്യന്മാർ സൽകർമ്മങ്ങൾകൊണ്ടു പൂജിക്കുന്ന ദൈവത
വും രുദ്രൻ ഈശൻ പിതാമഹൻ എന്നിങ്ങിനെ വിവി
ധാകാരങ്ങൾ ചേൎന്ന മഹേശ്വരനും ശിവനെന്നു വിഖ്യാ
തനുമായ ദേവേശന്റെ പിമ്പേ നടകൊണ്ടു. തന്നെ അ
നുഗമിക്കുന്ന മകനെക്കണ്ടു ശിവൻ അരികെ വിളിച്ചു
"മകനേ, എല്ലാ കാൎയ്യങ്ങളിലും എപ്പോഴും എന്നെ ക
ണ്ടുകൊള്ളുക! എന്നെ ദർശിക്കയും എന്നെ ഭജിക്കയും

ചെയ്യുന്നതുകൊണ്ടു പരമശ്രേയസ്സുണ്ടാകും." എന്നിങ്ങിനെ പറഞ്ഞു ഗാഢമായി ആശ്ലേഷിച്ചു. ഇതു കഴിഞ്ഞ ഉടനെ അവിടെ കൊടുതായ ഉല്പാതങ്ങളുണ്ടായിക്കണ്ടു. അവയാൽ സർവ്വദേവന്മാരും പെട്ടന്നു സമ്മോഹിച്ചുപോയി. നക്ഷത്രങ്ങളോടുകൂടി ആകാശം ഉജ്ജ്വലിക്കയും ഭുവനം വല്ലാതെ മൂർഛിക്കയും ചെയ്തു. പാരിടം കലുങ്ങിയിരമ്പി അന്ധകാരത്തിൽ മുങ്ങി. ഈ ദാരുണഭാവങ്ങൾ കണ്ടു മഹാഭാഗനായ ശങ്കരനും ഉമയും ദേവന്മാർക്കും മഹർഷികൾക്കും ഉള്ളു കലങ്ങി. ഇങ്ങിനെ ഇവർ മോഹിതരായിരിക്കവേ, വൻമലപോലെയും കരിമുകിൽപോലെയും നാനാഘോരായുധങ്ങൾ ധരിച്ച ഒരു മഹാസൈന്യം എതിർപെട്ടു. എണ്ണിയാലൊടുങ്ങാത്ത ആ ദാരുണന്മാർ പലതും വിളിച്ചുപറഞ്ഞു ഗർജ്ജിച്ചുകൊണ്ടു ദേവന്മാരോടും ശങ്കരഭഗവാനോടും പാഞ്ഞുവന്നെതിർത്തു. ആ ശത്രുക്കൾക്കിടയിൽ ദേവന്മാർ തുടരെത്തുടരെ ബാണജാലം വർഷിച്ചുവെങ്കിലും ആ ഭീഷണന്മാർ പ്രയോഗിച്ച പർവ്വതം ഗദ പരിഘം പ്രാസം മുതലായ ഘോരായുധങ്ങളേറ്റു ദേവസൈന്യം ക്ഷണംകൊണ്ടു നിലവിട്ടു ചിതറി പിന്തിരിഞ്ഞോടുകയാണുണ്ടായത്. ദൈത്യന്മാർ മട്ടിക്കയാൽ ദേവസൈന്യം, ഗജങ്ങൾ, അശ്വങ്ങൾ, ആയുധങ്ങൾ, രഥങ്ങൾ എന്നിവയെല്ലാം മറിഞ്ഞു പുറംതിരിഞ്ഞു മറഞ്ഞു. അഗ്നി പിടിപെട്ട കാനനത്തിൽ ദഹിച്ചുവീഴുന്ന മഹാവൃക്ഷങ്ങളെന്നപോലെ അസുരബാധയാൽ ദേവയോധന്മാർ വീണുതുടങ്ങി. മെയ്യും തലയും മുറിഞ്ഞു ആ മഹാരണത്തിൽ പലരും മൃത

രാ[illegible]യാൽ ഭീതരായിത്തീൎന്ന ദേവന്മാർ നാഥനില്ലാതാ
യി ഉഴന്നു് എങ്ങോട്ടെന്നില്ലാതെ ഓടുക തന്നെ ചെയ്തു.
അതു കണ്ടു ദേവേന്ദ്രൻ ആ യോധന്മാരെ വിളിച്ചു
ദൈത്യമൎദ്ദനത്തിന്നായി ഉത്സാഹിപ്പിച്ചു ആശ്വസി
പ്പിച്ചു.

"അല്ലയോ ശൂരന്മാരേ, നിങ്ങൾ പേടിക്കരുതു്.
നിങ്ങൾക്കു നന്മയുണ്ടാവട്ടെ. നിങ്ങൾ ആയുധങ്ങൾ ധ
രിക്കുവിൻ. നിങ്ങളുടെ മനസ്സു വിക്രമത്തിലേക്കു തിരിയ
ട്ടെ. ഇപ്പോൾ വ്യഥയല്ല നിങ്ങൾക്കു വേണ്ടതു്. ദുർവ്വൃ
ത്തന്മാരും ഘോരദർശനന്മാരുമായ ദാനവന്മാരെ നിങ്ങൾ
ജയിക്കണം. എന്നോടൊപ്പം ഈ മഹാസുരന്മാൎക്കിട
യിൽ പാഞ്ഞുചെല്ലുവാൻ ഒരുങ്ങുവിൻ. നിങ്ങൾക്കു മം
ഗളം ഭവിക്കട്ടെ."

ഇന്ദ്രന്റെ ഈ വിളി കേട്ടപ്പോൾ ദേവന്മാർ ആ
ശ്വസിച്ചു തിരിയെ വന്നു. അവർ ഇന്ദ്രനെ ആശ്രയിച്ചു
കൊണ്ടു് അസുരന്മാരോടു് ഉറച്ചുനിന്നു പൊരുതി. മഹാ
ബലന്മാരായ മരുത്തുക്കളും മഹാഭാഗന്മാരായ സാദ്ധ്യ
ന്മാർ വസുക്കൾ മുതലായവരും ദൈത്യസൈന്യത്തോടു
കൂട്ടത്തോടെ എതിൎത്തു. അവർ ക്രുദ്ധരായി ശത്രുസൈ
ന്യത്തിൽ തെരുതെരെ അമ്പുകൾ തൂകി. ആ ശരങ്ങൾ
ദൈത്യശരീരത്തിൽനിന്നു ധാരാളം രക്തം കുടിച്ചു. ദാ
നവദേഹങ്ങളെ പിളൎന്നുപാഞ്ഞു ചെല്ലുന്ന കൂരമ്പുകൾ
പൎവ്വതങ്ങളിൽനിന്നു സൎപ്പങ്ങളെന്നപോലെ ചുറ്റും വീ
ഴുന്നതു കാണാനായിവന്നു. അമ്പുകളേറ്റു മുറിഞ്ഞു തകൎന്ന
ദൈത്യശരീരങ്ങൾ പൊട്ടിപ്പിളൎന്നു കാർനിരപോലെ

സർവ്വത്ര വീണുതുടങ്ങി. ഇങ്ങിനെ ആ യുദ്ധത്തിൽ ദേവ
ഗണത്താൽ വിവിധശരങ്ങളെക്കൊണ്ടു സംത്രസ്തരായി
ത്തീൎന്ന ദാനവസൈന്യം ഒടുവിൽ പിന്തിരിഞ്ഞോടി.
അതു കണ്ടു് ദേവന്മാർ മദിച്ച സന്തോഷത്താൽ ആയു
ധങ്ങൾ ഉയൎത്തിക്കൊണ്ടു് ആൎത്തുവിളിക്കയും പെരുമ്പ
റകൾ തുടരെത്തുടരെ മുഴക്കുകയും ചെയ്തു. ഇങ്ങിനെ ദേ
വന്മാരും ദൈത്യന്മാരും പരസ്പരം കൊന്നുകൊണ്ടു് ര
ക്തമാംസങ്ങളാൽ പങ്കിലമായിത്തീൎന്ന യുദ്ധത്തിൽ ഏ
ൎപ്പെട്ട വിവിധവാദ്യങ്ങളിൽനിന്നു മഹാശബ്ദം പുറപ്പെ
ടുവിച്ചും ഘോരദാനവന്മാർ ഭീഷണമായി ഗൎജ്ജിച്ചും ഇ
ടഞ്ഞുനിൽക്കവേ ദൈത്യസൈന്യത്തിൽനിന്നു മഹാ
ബലനായ മഹിഷാസുരൻ ഒരു നെടിയ മലയെടുത്തു
കൊണ്ടു് മുന്നോട്ടിറങ്ങിവന്നു. മേഘങ്ങൾ മൂടുന്ന ആദി
ത്യനെപ്പോലെ പ്രശോഭിക്കുന്ന അവൻ മലയേന്തി വ
രുന്നതു കണ്ടു ദേവന്മാർ പാഞ്ഞുതുടങ്ങി. മഹിഷൻ
ആ ഭീമാകാരമായ പൎവ്വതത്തെ ദേവസൈന്യമദ്ധ്യത്തി
ലേക്കു് എറിഞ്ഞു. അതേററു പതിനായിരം ദേവന്മാർ മ
രിച്ചുപോയി. സിംഹം മാനുകൾക്കിടയിലെന്നപോലെ,
മഹിഷൻ ദാനവസൈന്യത്തോടുകൂടി ദേവസൈന്യത്തി
ൽ പാഞ്ഞുകയറി അടിച്ചുതകൎത്തു. ഇന്ദ്രാദിദേവന്മാർ
ഏററവും ഭീതരായി ആയുധങ്ങളും കൊടികളും കൈ
വിട്ടു് ഓടിമറഞ്ഞു. അപ്പോൾ ക്രുദ്ധനായ മഹിഷൻ
പെട്ടെന്നു് ഓടിച്ചെന്നു രുദ്രനോടിടഞ്ഞു് ആ മഹാദേ
വൻ സ്ഥിതിചെയ്യുന്ന മഹാരഥത്തിന്റെ അച്ചുതണ്ടി
ന്മേൽ പിടിച്ചു. രുദ്രരഥത്തിൽ മഹിഷൻ ധൃഷ്ടനായി

ചാടിപ്പിടിച്ചതുകണ്ടു് ആകാശവും ഭൂമിയും കരയുകയും മഹർഷികൾ മോഹിച്ചു വീഴുകയും ചെയ്തു. മേഘതുല്യന്മാരും മഹാകായന്മാരും ആയ ദൈത്യന്മാരാവട്ടെ തങ്ങൾക്കു ജയം കിട്ടിയെന്നു നിശ്ചയിച്ചു സന്തോഷം കവിഞ്ഞതു് ആർത്തുവിളിച്ചു. സർവ്വഭൂതനാഥനായ ഭഗവാനാകട്ടെ, യുദ്ധത്തിൽ മഹിഷനെ കൊല്ലുന്നതിന്നു് ആ ഉദാരാത്മാവിന്റെ അന്തകനായ കാർത്തികേയനെ സ്മരിച്ചു. രൗദ്രനായ മഹിഷൻ രുദ്രരഥത്തെ നോക്കി ദേവന്മാരെ വിറപ്പിക്കയും അസുരന്മാരെ ചിരിപ്പിക്കയും ചെയ്തുകൊണ്ടു് ഗർജ്ജിക്കവേ അസുരന്മാർക്കു് അത്തരം ഘോരഭയം നേരിട്ടിരിക്കുന്നതു കണ്ടു് മഹാസേനൻ ക്രോധത്താൽ സൂര്യനെപ്പോലെ ജ്വലിച്ചുകൊണ്ടു് അവിടെ വന്നു രക്തവസ്ത്രം ധരിച്ചു രക്തമാലകൾ ചാർത്തി പൊൻചട്ടയണിഞ്ഞു രക്താശ്വങ്ങൾ പൂട്ടിയ ആദിത്യതുല്യവും കനകപ്രഭവുമായ രഥത്തിൽ കയറി മഹിഷനോടു് ഇടഞ്ഞുവരുന്ന മഹാബാഹുവായ കുമാരനെ കണ്ടു ദേവസൈന്യം പോർക്കളത്തിലേക്കു തിരിയെ പാഞ്ഞുവന്നു. മഹിഷനെ കത്തിപ്പിളർക്കുവാൻ കെല്പുള്ള ഉജ്ജ്വലിതമായ വേലെടുത്തു മഹാബലനായ മഹാസേനൻ ഊക്കോടെ ചാട്ടി. ആ വേല് ദൈത്യേന്ദ്രന്റെ മഹാശിരസ്സ് അടിയോടെ മുറിച്ചുതള്ളി; തലയറ്റു മഹിഷൻ ചത്തുവീഴുകയും ചെയ്തു. അവന്റെ തല പതിനാറു യോജന അകലെയാണു തെറിച്ചുവീണതു. പർവ്വതംപോലെ വഴിയടച്ചുകിടക്കുന്ന ആ ശിരസ്സാൽ ഉത്തരകുരുരാജ്യത്തിലേക്കു യഥാസുഖം കടക്കുവാൻ ആർക്കും കഴിയാ

തായി. വേൽ ചാട്ടുമ്പോഴൊക്കെയും അയ്യു അനേകായി
രം ശത്രുക്കളെ കൊന്നു സ്കന്ദൻെറ കൈയിൽതന്നെ
തിരിച്ചുവരുന്നതു സർവ്വരും കണ്ടു. ശ്രീമാനായ മഹാ
സേനൻ ശരങ്ങൾ പ്രയോഗിച്ചു കൊന്നൊടുക്കിയതു ക
ഴിച്ചു ബാക്കിയുള്ള ഘോരദൈത്യന്മാർ പേടിച്ചു വിറ
ച്ചോടിപ്പോയി. സ്കന്ദൻെറ പാരിഷദന്മാരാവട്ടെ ദൈ
ത്യന്മാരെ പിടിച്ചു ചോര കുടിച്ചു കൊന്നതിന്നു് അങ്ങി
നെയും അനേകായിരംപേരെ നശിപ്പിച്ചു. ഒടുവിൽ അ
ന്ധകാരത്തെ സൂര്യനും വൃക്ഷങ്ങളെ അഗ്നിയും കാറി
നെ കാററും എന്നപോലെ സ്കന്ദപാർഷദന്മാർ ദാനവ
ന്മാരെ നിശ്ശേഷം മുടിച്ചു് ഏററവും സന്തോഷിച്ചുതുള്ളി.
കീർത്തിമാനായ സ്കന്ദൻ സ്വന്തം വീര്യത്താൽ ശത്രുക്ക
ളെ ജയിച്ചു ദേവന്മാരുടെ പൂജയേററുകൊണ്ടു മഹേശ്വ
രൻെറ മുമ്പിൽ ചെന്നു നമസ്കരിച്ചു. സർവ്വത്ര രശ്മികൾ പ
രത്തിയ സൂര്യനെപ്പോലെ പ്രകാശിക്കുന്ന കാർത്തികേ
യൻ ശത്രുക്കളെയെല്ലാം നശിപ്പിച്ചു മഹാദേവൻെറ മു
മ്പിൽ അഭിവാദ്യം ചെയ്തു നിൽക്കുമ്പോൾ ദേവേന്ദ്രൻ
ചെന്നു് ആ മഹാസേനനെ ആശ്ലേഷിച്ചു തൻെറ കൃത
ജ്ഞതയെ വെളിപ്പെടുത്തി.

ഇന്ദ്രൻ:—"ബ്രഹ്മാവിൽനിന്നു കിട്ടിയ വരപ്രഭാവത്തോ
ടുകൂടിയ ഈ മഹിഷൻ ഭവാനാൽ ഇതാ ഹതനായി.
ദേവന്മാരെ പുല്ലുപോലെ കരുതിക്കൊണ്ടിരുന്ന ഈ
ദേവകണ്ടകനെ മഹാബാഹുവും വിജയിശ്രേഷ്ഠനുമാ
യ ഭവാൻ ഇനിയില്ലാതാക്കിവിട്ടു. ഞങ്ങളെ മുമ്പു
കഷ്ടപ്പെടുത്തിക്കൊണ്ടിരുന്ന മഹിഷതുല്യന്മാരായ

അനേകശതം സുരാദികളേയും ഭവാൻ നശിപ്പിച്ചിരിക്കുന്നു. മറ്റുള്ള ദാനവന്മാരെ നൂറുമായിരവുമായി ഭവാന്റെ അനുചരന്മാർ തിന്നുതീക്കുകയും ചെയ്തു. ഉമാപതിയെന്നപോലെ ഭവാൻ യുദ്ധത്തിൽ അജയ്യനായ പ്രഭുവാണ്. ഇന്ന് ഇവിടെ ചെയ്തതു ഭവാന്റെ പ്രഥമകർമ്മമായി വിളികൊള്ളും. അക്ഷയമായ കീർത്തി മൂന്നു ലോകങ്ങളിലും ഭവാനുണ്ടാകും. ഇന്നു മുതൽ സുരന്മാരെല്ലാവരും മഹാഭുജനായ ഭവാന്റെ വശഗന്മാരാണ്".

ഇത്രയും പറഞ്ഞ് ഇന്ദ്രൻ ശിവന്റെ അനുജ്ഞ വാങ്ങി ദേവന്മാരോടുകൂടി സ്വസ്ഥാനത്തിലേക്കു പോയി. ഭദ്രവടത്തിൽനിന്നു തിരിയെ പോരുന്ന ഭടന്മാരോടു രുദ്രൻ തന്നെപ്പോലെ സ്കന്ദനെ കരുതിക്കൊള്ളേണമെന്ന് ഉണർത്തിക്കയുമുണ്ടായി. ഇങ്ങിനെ സ്കന്ദൻ ദാനവഗണങ്ങളെക്കൊന്നു മഹർഷിമാരാൽ പൂജിതനായി ഒരേ പകൽകൊണ്ടു ത്രൈലോക്യത്തെയും ജയിച്ചു സർവ്വജനവന്ദ്യനായി ശോഭിച്ചു.

---